FOR FAVOURS RECEIVED





Joy, Annamma & Mariamma
**Dallas, Texas, U.S.A.**

# മലങ്കരസഭ

മാസിക

ലക്കം 11

പുസ്തകം 49

നവംബർ

1994




PATRON SAINT

പത്രാധിപക്കുറിപ്പ്:

## നമ്മുടെ സെമിത്തേരികൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഒരു വിദേശി കേരളത്തിലെ ഒരു ഓർത്തഡോക്സ് പള്ളിയുടെ സെമിത്തേരി കണ്ടിട്ടു പറഞ്ഞു: ''ഇവർ വാങ്ങിപ്പോയവരെ ഓർക്കുന്നവരാണെന്നും, അവരുടെ ആത്മശാന്തിക്കായി കർമ്മങ്ങൾ അനുഷ്ഠിക്കുന്നവരാണെന്നും വിശ്വസിക്കുവാനേ പററുന്നില്ല.'' അദ്ദേഹം ഒരു നവീകരണ വിഭാഗത്തിൽ അംഗമാണെങ്കിലും തുടർന്നു പറഞ്ഞു. ''ഞങ്ങളുടെ സെമിത്തേരികൾ കണ്ടാൽ ഞങ്ങളാണ് വാങ്ങിപ്പോയവരെ ഓർക്കുന്നവരെന്ന് പറയാൻ പററും.'' ശരിയാണ്, വിദേശങ്ങളിൽ, നവീകരണക്കാരുടെപോലും കബറിടങ്ങൾ എത്ര മനോഹരമായാണ് സൂക്ഷിക്കുന്നത്. പൂച്ചെടികൾ വച്ചുപിടിപ്പിച്ചും, പരിസരം വൃത്തിയാക്കിയും 'ശ്മശാന മൂകത'യെ ധ്യാനാന്തരീക്ഷമാക്കി മാററിയിരിക്കുന്നതു കാണുവാൻ കഴിയും.

വിദേശങ്ങളിലെ കാര്യങ്ങളും നമ്മുടെ നാട്ടിലെ കാര്യങ്ങളും തമ്മിൽ താരതമ്യപ്പെടുത്തുന്നതിൽ വലിയ കാര്യമില്ല എന്നും, സെമിത്തേരി പോട്ടെ, പള്ളിക്കുള്ളിലെ സ്ഥിതിയെങ്കിലും വൃത്തിയായാൽ മതിയായിരുന്നുവെന്നു പറയുന്നവർ കണ്ടേക്കാം. എങ്കിലും




| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499

വലിയ മുതൽമുടക്കില്ലാതെ, നമ്മുടെ വിശ്വാസത്തിന്റെ സാധുത ദേവാലയാന്തരീക്ഷത്തിൽ നിലനിർത്തുവാൻ നമുക്കു കഴിയും. മുള്ളു മുരടു മൂർഖൻ പാമ്പുകളുടെ വളർത്തുകേന്ദ്രങ്ങളായി പരിണമിച്ചിരിക്കുന്ന പല സെമിത്തേരികളും ആത്മീയാന്ധതയുടെ പ്രദർശനമായി മാറിക്കഴിഞ്ഞിരിക്കുന്നു. വാങ്ങിപ്പോയവരോടുള്ള കടപ്പാടിന്റെ ഭാഗമായി വർഷത്തിലൊരിക്കൽ ധൂപം വയ്പിക്കുവാൻ എത്തുമ്പോൾ, കാടും, മുള്ളും കാരണം കബറിടത്തിനു ചുററം നടക്കുവാൻ വഴികാണാതെ നിന്നിടത്തു നിന്ന് ധൂപം വീശുന്ന വൈദികനെ നോക്കി പാരമ്പര്യം ഭഞ്ജിക്കുന്നുവെന്ന അർത്ഥത്തിൽ കണ്ണുമിഴിക്കേണ്ടിവരുന്ന പ്രിയപ്പെട്ടവരേ, നമുക്കിതു ഭംഗിയായി ചെയ്യാമായിരുന്നില്ലേ? സ്നേഹക്കൊയ്ത്തിനു പകരം സ്നേഹപ്പുല്ല് എങ്കിലും ഉണ്ടെന്നഭിമാനിക്കുവാൻ സെമിത്തേരികൾ സഹായിക്കുമായിരിക്കും!

വാങ്ങിപ്പോയവരെ ഓർക്കുന്നവരും അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നവരും, അവരോട് കടപ്പാടുള്ളവരും ആണെങ്കിൽ, അവരെ വിശ്രമിപ്പിച്ചിരിക്കുന്നിടത്തോട് കുറച്ചുകൂടി കരുതൽ സാധിക്കുകയില്ലേ? ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ ശ്രമദാനം മൂലമെങ്കിലും സെമിത്തേരികൾ വൃത്തിയാക്കാവുന്നതല്ലേ? സെമിത്തേരി പള്ളിച്ചെലവിൽ വൃത്തിയായി സൂക്ഷിക്കുവാൻ, ഇടവകാംഗങ്ങളുടെ സാമ്പത്തിക സഹായം ചോദിച്ചാൽ ലഭിക്കുകയില്ലേ?

'മനുഷ്യപുത്രാ, ഈ അസ്ഥികൾ, ജീവിക്കുമോ' എന്ന ചോദ്യത്തിന്, 'അസ്ഥികൾ ജീവിക്കും പക്ഷെ ദേഹത്ത് പോറലുണ്ടാകും (മുള്ളുകൊണ്ടിട്ട്) എന്നു പറയുവാൻ ഇടയാകാതിരിക്കട്ടെ.

---

## ഇതളുകളിൽ




ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

## സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച–നവ. 14

(വി. ലൂക്കോസ് 1: 1–25)

അഹറോനും അദ്ദേഹത്തിന്റെ സന്തതികൾക്കും ദൈവം പൗരോഹിത്യ ശുശ്രൂഷ ഭരമേല്പിച്ചിരുന്നു. ദാവീദ് രാജാവിന്റെ കാലത്ത് പുരോഹിതന്മാരുടെ കൂട്ടത്തെ 24 ഗണങ്ങളായി വിഭജിക്കുകയും ഓരോ ഗോത്രക്കാരും തവണ അനുസരിച്ച് ദേവാലയ ശുശ്രൂഷ നിർവ്വഹിക്കുവാൻ ക്രമീകരിക്കുകയും ചെയ്തു. അതിൽ എട്ടാമത്തെ ശക്തിയായിരുന്ന അബിയായുടേത് (1 ദി.ന.24-ാം അദ്ധ്യായം). അബിയാ ഗോത്രത്തിൽ സ്കറിയാ മൂപ്പനായിരുന്നു. സഖറിയാ പുരോഹിതന്റെ ദീർഘകാല പ്രാർത്ഥനാജീവിതത്തിന് ഉത്തരം ലഭിച്ച ദിവസമാണ് ഇന്ന് (ലൂക്കോ. 1: 13).

### 1) നീതിയുള്ളവരും കുററമില്ലാത്തവരുമായ ദമ്പതിമാർ

യഹൂദ പാരമ്പര്യത്തിൽ സന്തതിസൗഭാഗ്യം ലഭിക്കാതിരുന്നാൽ ശാപഗ്രസ്തർ എന്നു ഗണിക്കപ്പെട്ട് നിന്ദയ്ക്കുംപരിഹാസത്തിനും ഇരയായിത്തീരുക പതിവാണ്. 'ദൈവസന്നിധിയിൽ ഇരുവരും നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുററമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു. 'ദൈവത്തിന് ഹിതകരവും പ്രസാദകരവുമായ ഏററം ശ്രേഷ്ഠമായ ജീവിതം നയിച്ചിരുന്ന ദമ്പതിമാർ ശാപഗ്രസ്തരുടെ പട്ടികയിൽ വന്നത് വിരോധാഭാസമായിത്തോന്നാം. മറെറാരു ഉദാഹരണം നോക്കുക. എല്ലാ ദോഷസ്വഭാവങ്ങളിൽനിന്ന് അകന്ന് ജീവിച്ച യാക്കോബിന്റെ പന്ത്രണ്ട് മക്കളിൽ ഒരുവനായ യോസഫിന് എന്തെല്ലാം പീഡകൾ സഹിക്കേണ്ടിവന്നു. 'നിന്റെ കുടുംബത്തിന്റെയും അനേകായിരങ്ങളുടേയും നന്മയ്ക്കും രക്ഷയ്ക്കുമായി നിനക്കെതിരായി ഗൂഢാലോചന നടക്കും–അതുമൂലം നീ അനുഗ്രഹീതനായിത്തീരും' എന്നു യോസഫിനോട് ആരെങ്കിലും പറഞ്ഞാൽ ആ യുവാവ് അന്ന് അത് വിശ്വസിക്കുമോ? നീതി നിറഞ്ഞ ജീവിതത്താലും കുററമില്ലാത്ത നടപടികളാലും ദീർഘക്ഷമയോടും പ്രത്യാശയോടും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. ദൈവത്തിന്റെ മഹാകരുണയാൽ വൃദ്ധ ദമ്പതികൾ ശക്തിയെ പുതുക്കി. അഹറോന്റെ വടി തളിർത്തു പൂത്ത് ബദാംഫലം കായിച്ചു (സംഖ്യ. 17: 8). ഇതാ അഹറോന്റെ പാരമ്പര്യത്തിൽ സഖറിയ–ഏലിസബേത്ത് ദമ്പതികളുടെ ജീവിതത്തിലേക്ക് അതിശയപൂർവ്വം ദൈവം കടന്നുവരുന്നു. നിർജ്ജീവമായതിനെ സജീവമാക്കാൻ ദൈവത്തിനു കഴിയും. മനുഷ്യന്റെ ദൃഷ്ടിയിൽ അസാദ്ധ്യമായത് സുസാദ്ധ്യമായിത്തീരും. ഈ ദമ്പതികളുടെ വിവാഹജീവിതത്തിന്റെ ആദ്യ വർഷങ്ങളിൽതന്നെ ഒരു കുഞ്ഞ് ജനിച്ചിരുന്നെങ്കിൽ ആ കുട്ടി യേശുവിന്റെ മുന്നോടി ആയി അറിയപ്പെടുമായിരുന്നുവോ?

### 2) സംശയവും ശിക്ഷയും

വളരെ ദൈവാശ്രയമുണ്ടായിരുന്ന പുരോഹിതനായ സഖറിയാവ് സംശയിക്കുവാൻ പാടില്ല. ദൈവത്തിന്റെ ദർശനം, വെളിപ്പാട്, ശബ്ദം ഇവ തിരിച്ചറിഞ്ഞ് പ്രതികരിക്കുവാനുള്ള ശക്തി പുരോഹിതനിൽ നിക്ഷിപ്തമായിരുന്നേതീയാവൂ. സൽഗുണങ്ങളാലും സുകൃതങ്ങളാലും അലങ്കരിക്കപ്പെട്ടിരുന്ന ഈ ദമ്പതികളെ ദൈവം വളരെ സ്നേഹിച്ചിരുന്നു. ദൈവം സ്നേഹിക്കുന്നവരേയും കരുതി പരിപാലിക്കുന്നവരേയും ശിക്ഷിക്കും. നിസാര കന്യകയായ മറിയാം മാലാഖയുടെ വെളിപാടിൽ നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ' എന്നു പറഞ്ഞ് നാവിനെ ചലിപ്പിച്ചപ്പോൾ പുത്രൻ തമ്പുരാൻ അവളിൽ ഉരുവായി. പുരോഹിതനായ സഖറിയാ സംശയത്തിന്റെ നിഴൽ പരത്തിയതിയാൽ വന്ധ്യയുടെ ഗർഭപാത്രം സജീവമായിത്തീരാൻ ആ നാവ് മൗനിയായി. നമ്മുടെ ജീവിതത്തിലെ ആദ്ധ്യാത്മികമായ വന്ധ്യത ഇല്ലാതാക്കുവാൻ വിശ്വാസത്തോടുകൂടിയ നിരന്തരമായ പ്രാർത്ഥനയും ദീർഘക്ഷമയോടുകൂടിയ കാത്തിരിപ്പും നമുക്ക് ആവശ്യമായിരിക്കുന്നു. 'എന്റെ ദൈവം ജീവനുള്ളവനാണ്' ഒരു ദിവസം അവൻ പ്രത്യക്ഷനാകും' എന്ന സംശയമില്ലാത്ത ദൃഢവിശ്വാസം നമുക്കും ഉണ്ടായിരിക്കണം. മനുഷ്യജീവിതത്തിൽ പ്രത്യാശ മരിക്കാൻ ഇടയാകരുത്.

## ദൈവമാതാവിനോടുള്ള വചനിപ്പിന്റെ ഞായറാഴ്ച നവംബർ – 21

(ലൂക്കോസ് 1:26–38)

ഒരു വർഷത്തിൽ രണ്ടു ദിവസങ്ങളിൽ ഈ പെരുന്നാൾ നാം ആഘോഷിക്കുന്നു. ''ഒൻപതു

മാസം നിന്നെ വഹിച്ച മാതാവ്" എന്ന പ്രസ്താവനയുടെ സാക്ഷാത്ക്കാരത്തിനായി മാർച്ച് 25-ാം തീയതി കൃത്യമായി വചനിപ്പും, ഡിസംബർ 25-ാം തീയതി ജനനപ്പെരുന്നാളും നാം കൊണ്ടാടുന്നു. നവംബർ–ഡിസംബർ മാസങ്ങളിൽ യേശുക്രിസ്തുവിന്റെ ജനനപ്പെരുന്നാളിനോട് വളരെ ബന്ധപ്പെട്ടു വരുന്ന വേദഭാഗങ്ങൾ ഏവൻഗേല്യോൻ വായനയ്ക്കായും ക്രമീകരിച്ചിരിക്കുന്നു.

### ഒരു സദ്‌വാർത്ത

പൈശാചികവർഗ്ഗവുമായുള്ള ഏററുമുട്ടലിൽ യുദ്ധക്കളത്തിൽ നട്ടംതിരിഞ്ഞിരുന്ന മനുഷ്യവർഗ്ഗത്തിന് ഒരു രക്ഷകൻ ജനിക്കുന്ന മംഗളവാർത്തയാണ് ഇന്നത്തെ ചിന്താവിഷയം. മനുഷ്യകുലത്തിനുള്ള വിജയത്തിന്റേയും സന്തോഷത്തിന്റേയും വാർത്തയാണ് ഗബ്രിയേൽ ദൂതൻ വിളംബരം ചെയ്തത്.

### കന്യകാ ജനനം

ഭാര്യാഭർത്താക്കന്മാർ വിവാഹജീവിതത്തിൽ ഇല്ലാത്ത ഒന്നിന് ജന്മം നൽകുന്നു അനാദികാലം മുതൽ കാലവ്യത്യാസം കൂടാതെ പിതാവിനോടുകൂടി സ്ഥിതി ചെയ്തിരുന്ന ത്രിത്വത്തിൽ രണ്ടാമനായ പുത്രൻതമ്പുരാനെ ജനിപ്പിക്കുവാൻ യോസേഫിനും, മറിയാമിനും സാദ്ധ്യമല്ല. പരിശുദ്ധാത്മാവിന്റെ ആവാസത്താലും ശക്തിയാലും കന്യകയിൽ ഇമ്മാനുവേൽ ഉരുവായി. അത്യുന്നതന്റെ പുത്രൻ എന്ന് അവൻ വിളിക്കപ്പെടും (ലൂക്കോസ് 1:32).

### ദൈവത്തിന്റെ കരങ്ങളിൽ സമർപ്പിക്കുക

കുശവന്റെ കൈകളിലെ കളിമണ്ണാണ് നാം. നാം നമ്മെത്തന്നെ പരിപൂർണ്ണമായി വിനയത്തോടുകൂടി 'അഹം" ചിന്തകൂടാതെ സമർപ്പിച്ചാൽ മഹത്വമുള്ള, മാനമുള്ള, തേജസ്സുള്ള പാത്രമായി നമ്മെ മെനയും. മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ മാതാവായിത്തീരുവാനുള്ള ഭാഗ്യം മറിയാമിനു ലഭിച്ചു. ആദിമാതാവായ ഹവ്വാ സർപ്പത്തിന്റെ വചനങ്ങൾ ശ്രവിച്ചു. അവന്റെ ദുരുപയോഗങ്ങളോട് സഹകരിച്ചു. കന്യകമറിയാം സർപ്പത്തിന്റെ തലയെ ചതയ്ക്കുവാൻ ദൈവത്തിന്റെ ഒരു ഉപകരണമായി പ്രവർത്തിച്ചു. മനുഷ്യരക്ഷയ്ക്കു വേണ്ടിയുള്ള ദൈവത്തിന്റെ പ്രവർത്തനങ്ങൾക്ക് നാം അവന്റെ കൈകളിലെ ഉപകരണമായിത്തീരണം. നമ്മുടെ സ്വാതന്ത്ര്യത്തെ ദൈവം മാനിക്കുന്നു. ദൈവഹിതത്തിൽ നാം വിധേയപ്പെടണം. ദൈവത്തിന്റെ തിരുവിഷ്ടം നിറവേററുന്നതായിരിക്കട്ടെ നമ്മുടെ സൗഭാഗ്യകരമായ അനുഭവം.

കന്യകമറിയാമിന്റെ വിശുദ്ധിയും വെടിപ്പും താഴ്മയും സൗമ്യതയും ദൈവത്തിന് ഇറങ്ങി വസിക്കുവാനുള്ള മൺകൂടാരത്തിന്റെ യോഗ്യതകളായി നാം മനസ്സിലാക്കണം. ഈ നശ്വരമായ മൺകൂടാരത്തിന് യഥാർത്ഥമായ മഹത്വവും പുകഴ്ചയും ലഭിക്കണമെങ്കിൽ പരിശുദ്ധാത്മാവ് നമ്മിലും ആവസിക്കണം. കൃപയാൽ നിറയ്ക്കപ്പെടണം. ലോകത്തിന്റെ കളങ്കങ്ങളിൽ നിന്ന് ഒഴിഞ്ഞ് വിശുദ്ധിയിൽ നിലനിൽക്കണം. ദൈവദൃഷ്ടിയിൽ എത്രയോ ഉന്നതമായ സ്ഥാനമാണ് കന്യകമറിയാമിന് ലഭിച്ചത്. ദൈവത്തിന്റെ ഏകജാതന് മാതാവായിത്തീരുവാനുള്ള സ്വർഗ്ഗീയമായ തെരഞ്ഞെടുപ്പും വിളിയും എത്രയോ ശ്രേഷ്ഠമായത്.

## എലിശബേത്തിന്റെ അടുക്കലേക്കുള്ള കന്യകമറിയാമിന്റെ യാത്ര

## നവംബർ – 28

(ലൂക്കോ. 1:39–56)

### I) യാത്രാ ലക്ഷ്യങ്ങൾ

സേവനം, ശുശ്രൂഷ, സർവ്വശക്തൻ ചെയ്ത വൻകാര്യങ്ങളെക്കുറിച്ചുള്ള പരസ്പര ആശയവിനിമയം, ആദിയായ വ്യക്തമായ ലക്ഷ്യങ്ങളോടുകൂടിയാണ് മറിയാം യാത്രതിരിച്ചത്. സ്നേഹം പുതുക്കുവാനുള്ള സ്വകാര്യ സന്ദർശനമല്ല. ദോഷത്തിനും തിന്മയ്ക്കും കൂട്ടുനിൽക്കാനൊ, പാപത്തിൻമേൽ പാപം വർദ്ധിപ്പിക്കുവാനൊ അല്ല. കൃപയാൽ നിറയപ്പെട്ടവർ നന്മയും, സന്തോഷവും, യഥാർത്ഥമായ സംതൃപ്തിയും മററുള്ളവർക്ക് പകർന്നു കൊടുക്കുവാൻ ചലിക്കുന്നു. നന്മയും കരുണയും ഉള്ളവർ സ്വാർത്ഥ താല്പര്യം കൂടാതെ മററുള്ളവരുടെ ആവശ്യങ്ങൾക്ക് മുൻഗണന കൊടുക്കുന്നു. മൂന്നുമാസത്തെ ശുശ്രൂഷയാൽ എലിസബേത്തിന് വളരെ ആശ്വാസം ലഭിച്ചിരിക്കണം.

പുതിയ അനുഭവങ്ങൾ പങ്കു വെയ്ക്കാൻ കണ്ടെത്തിയ വിശ്വസ്തയും, നിർമ്മല മനസ്സാക്ഷിയുമുള്ള ചാർച്ചക്കാരത്തിയാണ് എലിസബേത്ത്. മറിയാമിന്റെ ഗർഭധാരണവിവരം യോസേഫിനോടുപോലും പറയുവാൻ സാദ്ധ്യമല്ലാത്ത അവസ്ഥാവിശേഷം. എലിസബേത്തും വാർദ്ധക്യകാലത്ത് ഗർഭവതിയായത് ഒരു രീതിയിൽ ചിന്തിച്ചാൽ അസാധാരണവും, പ്രകൃതിസ്വഭാവങ്ങൾക്ക് അതീതവും, ദൈവശക്തിയുടെ വ്യാപാരത്താലുമാണ്. മറിയാമിന്റെ ജീവിതത്തിലും അതിലുപരിയായതും അതുല്യവുമായ ദൈവവെളിപ്പാടാണ് സംഭവിച്ചിരിക്കുന്നത്. പരസ്പരമുള്ള കൂടിക്കാഴ്ച വളരെ അർത്ഥഗർഭമാണ്.

നമ്മുടെ ജീവിതത്തിലെ ആകുലചിന്തകൾ, ചിന്താഭാരങ്ങൾ, അലട്ടുന്ന ജീവിതപ്രശ്നങ്ങൾ, ഇവ മറെറാരാളോടു മറകൂടാതെ സംസാരിച്ച് യഥാർത്ഥ സമാധാനം വീണ്ടെടുക്കേണ്ടതാണ്. ദൈവകൃപ ലഭിച്ച ഈ രണ്ടു സ്ത്രീരത്നങ്ങളുടെയും സംഭാഷണവിഷയം ദൈവികമായതുമായിരുന്നു.

### II) പരിശുദ്ധാത്മാവിന്റെ സ്വരം തിരിച്ചറിയുക

എലിശബേത്ത് പരിശുദ്ധാത്മാവ് നിറ

(ശേഷം 34-ാം പേജിൽ)

# "പ്രാർത്ഥിക്കുന്ന" പിശാച് പക്ഷേ "ആരാധിക്കു"കയില്ല

കെ. ഐ. ഐസക്ക്, ബാംഗ്ളൂർ

"നിനക്കറിയാമോ പിശാച് പ്രാർത്ഥിക്കുമെന്ന കാര്യം?" ഈ ലേഖകനോട് ഇത് ചോദിച്ചത് മററാരുമല്ല, ഭാഗ്യസ്മരണാർഹനായ മാർ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ—ഏകദേശം 48 വർഷം മുമ്പ്; അതിനൊരു സന്ദർഭമുണ്ടായി.

എൻെറ ചെറുപ്പകാലത്ത് ഓഫീസ്ജോലി കഴിഞ്ഞ് വീട്ടിൽ വന്ന് കുളിയും കഴിഞ്ഞ് പഴയ സെമിനാരി (കോട്ടയം)യിൽ സന്ധ്യാനമസ്ക്കാരത്തിന് സംബന്ധിക്കുക പതിവുണ്ടായിരുന്നു. നമസ്ക്കാരം കഴിഞ്ഞ് ബാവാതിരുമേനിയെ കാണുന്നതും, മററു തിരക്കില്ലാത്ത ദിവസങ്ങളിൽ, സാന്ദർഭികമായി തിരുമേനിയുടെ വിലയേറിയ ഉപദേശങ്ങൾ കേൾക്കാൻ അവസരം കിട്ടുന്നതും ഒരു വലിയ നിധി കിട്ടുന്നതുപോലെ ആയിരുന്നു.

ഒരു ദിവസം ഓഫീസിൽനിന്ന് പോരാൻ വൈകിയതിനാൽ നമസ്ക്കാരത്തിന് ചെന്നപ്പോൾ തീരാറായി. തിരുമേനി കൈമുത്തിക്കുന്ന സമയം പുറത്തുനിന്ന് അതിനായി കയറി ചെല്ലാൻ മടിച്ചു. ശെമ്മാശ്ശന്മാരെല്ലാം ഇറങ്ങിയശേഷം തിരുമേനി പള്ളിയ്ക്കകത്തുനിന്നിറങ്ങിയപ്പോൾ ചെന്നു കൈമുത്തി. "നീ എന്താ പുറത്തു നിന്നത്?" എന്ന് ചോദ്യം. "അടിയൻ വന്നപ്പോൾ പ്രാർത്ഥന തീരാറായി" എന്ന സത്യം പറഞ്ഞു. "എന്താടാ പറഞ്ഞത്?"— തിരുമേനി കോപിച്ചു. എനിക്ക് പരിഭ്രമമായി. താമസിച്ചു പോയതിലെ തെററിൻെറ കാര്യമാണ് മനസ്സിൽ പതിഞ്ഞത്. എന്നാലും പള്ളിയകത്ത് കയറാതെ നിന്നതാണോ തെററായി പോയത് എന്നെല്ലാം ചിന്തകൾ മസ്തിഷ്ക്കത്തിൽ മിന്നി മറഞ്ഞപ്പോൾ ചോദ്യം ആവർത്തിക്കപ്പെട്ടു. മറുപടി പറയാതെ രക്ഷയില്ല. കണ്ണിൽ പെടാതെ തിരിച്ചുപോയാൽ മതിയായിരുന്നുവെന്നുപോലും തോന്നിപ്പോയി. എപ്പോഴും സ്നേഹവാത്സല്യങ്ങളോടെ സംസാരിക്കുന്ന തിരുമേനിയുടെ ഭാവമാററം മനസ്സിൽ വിഭ്രമം സൃഷ്ടിച്ചു. നിമിഷത്തിനുള്ളിൽ പല ചിന്തകൾ മിന്നിമറഞ്ഞു.... ഓ—പിടികിട്ടി. "തിരുമേനി....നമസ്ക്കാരം തീരാറായിരുന്നു". തിരുമുഖം തെളിഞ്ഞു-പുഞ്ചിരിയായി അപ്പോൾ നിനക്കറിയാം ഇവിടെ എന്താണ് നടക്കുന്നതെന്ന്. പ്രാർത്ഥന എന്നു പറഞ്ഞതാണ് ഒരു തെററായിപ്പോയത്.

പിന്നെ നമസ്ക്കാരത്തെപററി ഒരു നല്ല ഉപദേശമായിരുന്നു. ഇവിടെ നമ്മൾ കൂടിവരുന്നത് മാലാഖമാരോടും നമ്മുടെ വാങ്ങിപ്പോയ എല്ലാ പരിശുദ്ധന്മാരുടെയും ആത്മാക്കളോടുംകൂടെ ദൈവത്തെ ആരാധിപ്പാനും സ്തുതിപ്പാനുമായിട്ടാണ്. പ്രാർത്ഥിക്കുന്നത് ഓരോരുത്തരും വേറിട്ട് ദൈവത്തോട് രഹസ്യത്തിൽ തന്നെ ആകാവുന്ന കാര്യമാണ്. അനുതാപത്തിനോ, പാപമോചനത്തിനോ, ദൈവേഷ്ടം അറിയുന്നതിനോ, വിശുദ്ധാത്മ വരദാനങ്ങൾക്കോ, രോഗശാന്തിക്കോ, മററുള്ളവർക്കു വേണ്ടിയുള്ള മദ്ധ്യസ്ഥതയ്ക്ക് വേറിട്ട് പോയിരുന്ന് ദൈവസംസർഗ്ഗത്തിൽ രഹസ്യപ്രാർത്ഥന നടത്താം. നമ്മുടെ കർത്താവും മലയിലേക്ക് വേറിട്ടുപോയി രാത്രി മുഴുവനും പ്രാർത്ഥനയിൽ ചെലവഴിച്ചിട്ടുണ്ടല്ലോ.

പക്ഷേ ഒരു കുടുംബത്തിൽ സന്ധ്യയ്ക്കും രാവിലെയുമുള്ള നമസ്ക്കാരം കുടുംബാംഗങ്ങളെല്ലാവരും കൂടെ ഒരുമിച്ച് ദൈവത്തെ ആരാധിക്കുന്നതാണ്. ഏദൻതോട്ടത്തിൽ ആദാമിനെയും ഹവ്വായേയും കാണാൻ ദൈവം വരുന്ന പതിവുണ്ടായിരുന്നു. അതുപോലെ ഇപ്പോഴും ഓരോ ഭവനത്തിലും വരുന്നുണ്ട്. ദൈവത്തെ കുടുംബമായി ആരാധിക്കാനുള്ള സമയം അതാണ്, രാവിലെയും സന്ധ്യയ്ക്കും. ദൈവത്തിൽനിന്ന് അളവററ അനുഗ്രഹങ്ങളും കൃപകളും ലഭിക്കുന്ന അവസരങ്ങൾ. പ്രത്യേകം ഒന്നും ചോദിക്കാതെതന്നെ നമ്മുടെ ആത്മാക്കളുടെ തേജസ്സിനും ശാരീരികവും മാനസികവുമായ സകല നന്മയ്ക്കും വേണ്ടി വരപ്രസാദങ്ങളെല്ലാം തിരുവിഷ്ടപ്രകാരം തൻെറ ശ്രീഭണ്ഡാരത്തിൽനിന്ന് ധാരാളമായി ചൊരിഞ്ഞുതരുന്ന വേളയാണ് ആരാധനാസമയം. കൂനിയായ സ്ത്രീയും കൈവരണ്ട മനുഷ്യനും ഒന്നും ചോദിക്കാതെതന്നെ സൗഖ്യം കൊടുത്തല്ലോ.

ഇവിടെ നമ്മൾ നമസ്ക്കരിക്കുമ്പോൾ മാലാഖമാരും കൂടെ ചേരുന്നു........പരിശുദ്ധ മാലാഖമാരുടെ കൂട്ടങ്ങളോടുകൂടെ നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യരാക്കണമേ എന്ന് തുടങ്ങുന്നതാണല്ലോ മയ്യലിൻെറ നമസ്ക്കാരം. ദൈവത്തിലുള്ള സ്നേഹവും വിശ്വാസവും നിമിത്തമാണ് മാലാഖമാരും നമ്മിൽനിന്ന് വാങ്ങിപ്പോയ വിശുദ്ധന്മാരുടെ ആത്മാക്കളും ദൈവത്തെ ആരാധിക്കുന്നത്.

സ്നേഹത്തിൽ ചെയ്യുന്ന ഒരു പ്രവർത്തിയും പ്രതിഫലം ഉദ്ദേശിച്ചുകൊണ്ടല്ല. എന്തെങ്കിലും കിട്ടണമെന്ന് യാചിക്കുന്നതും ഉദ്ദിഷ്ടകാര്യം സാധിച്ചതിൻെറ കൃതജ്ഞതയും ഒക്കെ ദൈവം

കേൾക്കുമെങ്കിലും അവയെല്ലാം ഉണ്മയായ ആരാധനയുടെ ശ്രേഷ്ഠമേഖലയ്ക്ക് താഴെയുള്ള കാര്യങ്ങളാണ്. മററാർക്കും സാധിച്ചുതരാൻ സാധിക്കാത്തത് ദൈവത്തോട് ചോദിച്ചു വാങ്ങുന്നതിന് എല്ലാവർക്കും അവകാശമുണ്ട്. ദൈവം സകലരുടെയും സൃഷ്ടാവും പരിപാലകനുമാണെന്നതുപോലെതന്നെ കരുണാസമുദ്രവുമാണ്. തന്നോട് യാചിക്കുന്ന ആർക്കും ദാനങ്ങൾ കൊടുക്കും– തിരുനാമ മഹത്വത്തിനും മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കും വേണ്ടിയത് എന്താണെങ്കിലും ചോദിക്കുന്നത് തന്റെ ഇഷ്ടപ്രകാരം ലഭിക്കും.

ഇത്രയുമായപ്പോഴാണ് ''പിശാച് പ്രാർത്ഥിക്കുന്ന കാര്യം നിനക്കറിയാമോ'' എന്ന് ചോദിച്ചത്. പിശാചും ദൈവവും മെഴുകും തീയും പോലെയാണെന്ന് മനസ്സിലിരിപ്പുവച്ചുകൊണ്ട് അതിന് ഒരു മറുപടി പറയാൻ സാധിച്ചില്ല. പതിവുപോലെ ചോദ്യം ആവർത്തിക്കപ്പെട്ടു. പരിഭ്രമമായി. അറിവിന്റെ അറകളെല്ലാം വേഗം പരതി. ഒരു രക്ഷയുമില്ല. ഒടുവിൽ തിരുമേനി തന്നെ സൂചന തന്നു. ഗദരദേശത്തെ ഭൂതഗ്രസ്തനെ സൗഖ്യമാക്കിയ സംഭവം. പന്നിക്കൂട്ടത്തിലേക്കു പോകുന്നതിന് സാത്താൻ അപേക്ഷിച്ച കാര്യം. മൂന്ന് എവൻഗേലിസ്തന്മാരും (വി. മത്താ. 8:28–32, വി. മർക്കോ. 5:10–13 വി. ലൂക്കോ. 8;28–32) ഒരുപോലെ സാക്ഷ്യപ്പെടുത്തിയിരിക്കുന്ന സംഭവം. സാത്താൻ അപേക്ഷിച്ചു. അത് അനുവദിച്ച് മറുപടിയും കിട്ടി.

ദൈവം ഈ ലോകത്തിലുള്ള സർവ്വരേയും, നീതിമാന്മാരേയും ദുഷ്ടന്മാരേയും, തന്റെ സമൃദ്ധിയിൽ പോററി പരിപാലിക്കുന്നു. രണ്ടുകൂട്ടരുടെമേലും മഴ പെയ്യിക്കുന്നു. നീതിമാന്റെയും ദുഷ്ടന്റെയും പ്രാർത്ഥന കേൾക്കും. തന്റെ ഹിതപ്രകാരം വേണ്ടതെല്ലാം കൊടുത്ത് പുലർത്തും. ഈ ലോകത്തിലെ വിഭവങ്ങളെല്ലാം എല്ലാവർക്കും വേണ്ടിയാണ്. ദുഷ്ടനെ പട്ടിണി കൊല്ലുകയില്ല. അവനും തന്നോട് യാചിക്കുന്നത് ദീർഘക്ഷമയോടെ കേട്ട് നല്ല ദാനങ്ങളെ കൊടുത്തുകൊണ്ടിരിക്കുന്നു. ഇവിടെ സാത്താൻ അവന്റെ നിലനില്പിന്റെ പ്രശ്നത്തിൽ അപേക്ഷിക്കുന്നു. മനുഷ്യരിൽ പിന്നെയും പ്രവേശിച്ച് ഉപദ്രവമുണ്ടാക്കാതെ പന്നിക്കൂട്ടത്തിലേക്ക് കടക്കുവാൻ അപേക്ഷിച്ചത് കേട്ട് അതനുവദിച്ചുകൊടുത്തു. ഒരുവൻ ദൈവത്തോട് അപേക്ഷിച്ച് ഉദ്ദിഷ്ട കാര്യംസാധിച്ചു എന്നതുകൊണ്ട് സാത്താനേക്കാൾ നല്ലവനാണെന്നുപോലും പറയാൻ പററുകയില്ല.

ഓരോ കാര്യം കാണാൻ പ്രാർത്ഥിക്കുന്നതും അത് നേടുന്നതുംകൊണ്ട് ആത്മീയമായി നാം എന്തെങ്കിലും തരത്തിൽ പുരോഗമിച്ചു എന്നോ ദൈവം നമ്മിൽ പ്രസാദിച്ചിരിക്കുന്നു എന്നോ ധരിച്ചാൽ അത് തീർത്തും ശരിയായിരിക്കയില്ല. പിശാചിന് സാധിക്കുന്നതിനേക്കാൾ കൂടുതലായി നാം എന്തെങ്കിലും നേടിയെന്നും വിചാരിക്കേണ്ട. കാര്യം കാണാൻ പിശാചും പ്രാർത്ഥിക്കും, മനുഷ്യനും പ്രാർത്ഥിക്കും. രണ്ടുകൂട്ടർക്കും ഉദ്ദിഷ്ടകാര്യം സാധിച്ചെന്നുംവരാം. ഇതിൽ രണ്ടുകൂട്ടർക്കും തമ്മിൽ എന്താണ് വ്യത്യാസം? സ്വന്ത കഴിവിനപ്പുറം ഉള്ള ഒരു കാര്യം സാധിക്കാൻ ആരാണ് ആവശ്യം വരുമ്പോൾ പ്രാർത്ഥിക്കാത്തത്? നമുക്ക് സ്നേഹവും വിശ്വാസവും ഇല്ലാത്തവരോടുപോലും ചില കാര്യങ്ങൾക്കായി അപേക്ഷിക്കേണ്ടി വരുമല്ലോ. പിന്നെ സർവ്വശക്തനായ ദൈവത്തോട് പ്രാർത്ഥിക്കാൻ ആർക്കാണ് മനസ്സു വരാത്തത്? പിശാചിനുപോലും സാധിക്കുന്നതാണ് പ്രാർത്ഥനയും കാര്യം സാധിക്കലും.

ഇങ്ങനെ കർത്താവേ കർത്താവേ എന്നുവിളിച്ച് പ്രാർത്ഥിക്കയും ദൈവനാമത്തിൽ ഭൂതങ്ങളെ പുറത്താക്കുകയും മററു വീര്യപ്രവർത്തികൾ ചെയ്യുന്ന അധർമ്മികൾപോലുമുണ്ടെന്ന് കർത്താവു പറയുന്നു. (വി. മത്തായിയുടെ സുവിശേഷം 7:21–23) ന്യായവിധി നാളിൽ അവരോട് എന്താണ് താൻ പറയുന്നത്? ''അധർമ്മികളേ ഞാൻ നിങ്ങളെ ഒരുനാളും അറിഞ്ഞിട്ടില്ല. എന്നെ വിട്ടു പോകുവിൻ'' എന്നു ആട്ടി ഓടിച്ചുകളയുകയാണ്.

ഇവിടെ ശ്രദ്ധേയമായ ഒരു കാര്യം. ദൈവത്തെ ആരാധിപ്പാൻ പിശാചിന് സാദ്ധ്യമല്ല എന്നതാണ്. എന്തെന്നാൽ ദൈവം ആത്മാവാകുന്നു. സത്യനമസ്കാരികൾതന്നെ ആത്മാവിലും സത്യത്തിലും ആരാധിക്കുന്നു. നമ്മുടെ അന്തരാത്മാവിന് ദൈവത്തോടുള്ള ഉൽക്കടമായ സ്നേഹത്തിൽ നിന്ന് ആരംഭിക്കുന്ന ആരാധനാവേശം അചഞ്ചലമായ വിശ്വാസത്തിൽ പ്രബലപ്പെട്ട് ആത്മാവായ ദൈവത്തെ പൂർണ്ണ ഹൃദയത്തോടെയും പൂർണ്ണാത്മാവോടുകൂടെയും പ്രണമിക്കുന്നതാണ് ആത്മാവിലുള്ള ആരാധന. ദൈവേഷ്ടം അറിഞ്ഞ് അതനുസരിച്ച് ജീവിക്കുവാൻ സത്യമായി സ്വയം പ്രതിഷ്ഠിക്കുന്ന ഇച്ഛാശക്തിയാണ് ആരാധനയെ സത്യത്തിലുള്ള ആരാധനയാക്കിതീർക്കുന്നത്.

പിശാചിന് ദൈവത്തോട് പ്രാർത്ഥിക്കാൻ കഴിയും പക്ഷേ ആരാധിപ്പാൻ കഴിയുകയില്ല. എന്തെന്നാൽ അവൻ അഹങ്കാരിയും വഞ്ചകനുമാണ്. ദൈവത്തെ ആത്മാവിലും സത്യത്തിലും ആരാധിച്ചാൽ പിന്നെ അവൻ പിശാചല്ല, മാലാഖയാണ്.



# INDIAN VERSION OF THE APARTHIED AGAINST DALIT CHRISTIANS

An Appeal to the Leaders and Fellow – Citizens Believing in Secularism, Human Rights and Equal Justice to Put an End to the In Human Discrimination.

Respected Leaders and Fellow Citizens,

## 1. Even the Bleeding SC Christian Victims Discriminated

Can the conscience of a Nation committed to the promotion of Secularism, Human Rights and Equal Justice tolerate this caste aparthied?

The Scheduled Castes following Christianity are equal victims during atrocities against the Scheduled Castes (SCs/Dalits) as in Chundur, Karamchedu (AP) etc., but the bleeding SC Christian victims have no safeguards under the protection of Civil Rights Act 1955 (1976) and the SC ST (Prevention of actrocities) Act 1989 though these Acts guarantee comprehensive and stringent safeguards to the SC victims in general.

While Maramma (Non - SC Christian) gets all the statutory and non-statutory benefits from the Government, her sistar, Mariamma (SC Christian) daughter of the same parents, living, under the same roof and sharing the same meal is denied the same Government benefits just because Mariamma happens to be a Christian by faith.

This discrimination goes against India's stand on Human Rights, Secularism and Equal Justice and it violates Art. 18 of the universal Declaration on Human Rights by UNO and Articles 14, 15, 16 and 25 of the Constitution of India. The discrimination against the SC Christians is not only a subtle method to divide and weaken the Scheduled Castes in general, but it is the denial of Fundamental Rights to the Scheduled Castes as a whole to profess any religion or no religion according to ones' choice and to get the benefits from the Government as citizens.

## 2. All SCs Suffer from the same Disabilities

Dr. Baba Saheb Ambedkar said, "To the general mass, the untouchable remains an untouchable eventhough he becomes a Christian". (Speeches and writings of Dr. Ambedkar Vol. V, Chapter on the condition of converts published by the Govt. of Maharashtra). Babu Jagajivan Ram said, "Strangely enough I find untochability among Christians, also in a section of Sikhs. The caste system of the Hindu society had contaminated all other Religious groups". (Speech made at the 4th Andhra Pradesh Backward Classes Conference held at Hyderabad on 10th February 1979. Cf. Hindu Daily 11-2-1979). Mahatma Gandhi said, "Whether the Harijan is nominally a Christian, Muslim or Hindu and now a Sikh, he is still a Harijan. He cannot change his spots inherited from Hinduism so called. He may change his garb and call himself a Catholic Harijan or a Muslim Harijan or neo-Muslim or neo-Sikh, his untouchability will haunt him during his life time".

The SC Christians are the same Malas, Madigas, Pulayyas, Paraiahs, Chamars and Mahars who are the victims of the traditional practices of untouchability. The SC Christians live along with their kith and kin in other religions in the same secluded Harijan Colonies. The SC Christians along with their counter-parts in other religions have the same hierachey, commonsality, restrictions on marriage and hereditary occupation as a social group. These characteristics are not found among the Christians themselves as a religious group if they belong to various castes. Their social identity is with the members of their caste even if they belong to other religions. Dead bodies of the SC Christians are not

even buried near the graves of the forward castes in some places.

All the Commissions set up by the State and Central Governments and the High Power Panal on Minorities, SCs, STs and other Weaker Sections have proved beyond doubt that the SC Christians suffer from the same socio-economic disabilities and cultural and educational backwardness on par with SCs in Hinduism, Sikhism and Buddhism and have recommended the extension of the statutory benefits to SC Christians.

## 3. Supreme Court Scorns the Discrimination

"... To deny them (Scheduled Castes) the constitutional protection of reservation solely by reason of change of faith or religion is to endanger the very concept of secularism and the raison d'etre of reservations (Art 271 of the Mandal Case Judgement. Cf page No. 367, Vol. 6 No. 9 November 30, 1992, Judgement Today).

The Supreme Court has through the majority judgement in the Mandal case categorically established the fact that the change of religion doesn't change caste and the disabilities of the Scheduled Castes converted to Christianity continues after conversion at par with other SCs in other religions. This view is upheld by 8 of the 9 Judges in the Mandal Case Judgement.

(References ......

"So sadly and oppressively deep-rooted is caste in our country that it has cut across even the barriers of religions ...... "the caste system has penetrated other religions and dissentient Hindu sects to whom the practice of caste should be anathema and today we find that practitioner of other religious faith and Hindu dissentients are sometimes as rigid adherents to the system of caste as the conservative Hindus. We find Christian Harijans Christian Madars, Christian Reddys, Chrians Kammas, Mujbi Sikhs etc. ......" (Art 469 Mandal Case Judgement of page 450, Vol. 6 No. 9 November 30, 1992, Judgements Today.

## 4. Parliamentarians and Political Parties Support the Demand

Our appeal to the Hon'ble Parliamentarians, Political party Leaders and even to the succeeding Prime Ministers and Union Welfare Ministers to redress the gravest grivences of the Christian Community in India by providing equal justice to SC Christians has been receiving positive respons. More than 600 Hon'ble Members of the Parliament have assured us of their support to the demand. 200 Hon'ble Members of the Parliament in a memorandum to the Hon'ble Prime Minister in May 1992 and the SC ST MPs Forum in June 1992 had demanded the Government of India for the immediate introduction of the required Bill in the Parliament to extend statutory benefits to SC Christians. There was near unanimous demand in Both the Houses of the Parliament in May 1990 to include SC Christians along with the Neo Buddists in Para 3 of the Constitution (Scheduled Castes) Order 1950. Mother Thersa has demanded for the end of discrimination against the SC Christians on the basis of religion.

The Christians and those believing in Secularism, Human Rights and Equal Justice through millions of Signatures, lakhs of letters, thousands of telegrams and hundred of memoranda have been demanding for the extension of the statutory benefits to SC Christians.

## 5. The Government is Holiding up Equal Justice

The Government has been assuring the Christian Community and the Dalit Christians of an early solution. Shri Sitaram Kesari, Hon'ble Union Welfare Minister as the Chief Guest at the All India Rally and 1.20 lakh strong Public Meeting at Vijayawada in connection with the SC Christians Welfare Day on 21-11-1992 openly declared that the required Bill to extend the statutory benefits to SC Christians on par with SCs in Hinduism, Sikhism and Budhism would be introduced in the Parliament during the Winter Session 1992. The National Front Govt. had also assured the earliest solution to the problem once

(ശേഷം 23–ാം പേജിൽ)

# പൗരസ്ത്യ ആദ്ധ്യാത്മികത: ചില സവിശേഷതകൾ

ഫാ. ഓ. തോമസ്, ചേപ്പാട്

ഇവിടെ പൗരസ്ത്യമെന്ന് വിവക്ഷിച്ചത് പൗരസ്ത്യ ഓർത്തഡോക്സ് സഭകളെ മാത്രമാണ്. ശാസ്ത്രസാങ്കേതിക വിദ്യകളോട് ബന്ധപ്പെട്ടു വളരുന്ന പാശ്ചാത്യനാഗരിക സംസ്കാരം ഇന്ന് ലോകം മുഴുവൻ പടർന്നുകൊണ്ടിരിക്കുകയാണല്ലോ. അതിന്റെ ഗുണദോഷങ്ങളെക്കുറിച്ച് വിമർശനബുദ്ധ്യാ മനസിലാക്കുവാൻ സാധിക്കാത്ത അനേകരും പാശ്ചാത്യ സംസ്കാരം രൂപപ്പെടുത്തിയ ജീവിതശൈലിയും അതിനു ചേർന്ന ആദ്ധ്യാത്മികതയും സ്വജീവിതത്തിൽ സ്വാംശീകരിച്ചുകൊണ്ടിരിക്കുകയാണ്. പാരമ്പര്യമായി, ഓർത്തഡോക്സ് സഭയുടെ അംഗങ്ങളാകയാൽ സമൂഹമദ്ധ്യേ സഭയുമായിട്ടുള്ള ബന്ധം നിലനിർത്തുകയും ആന്തരികമായി സഭയുടെ ആദ്ധ്യാത്മികതയെക്കുറിച്ച് അധികം മതിപ്പുതോന്നാതെ (അജ്ഞതകൊണ്ടാകാം) ആത്മികമെന്ന് വിശേഷിപ്പിക്കപ്പെടുന്ന മററു സങ്കേതങ്ങളുമായി കൂടുതൽ ബന്ധപ്പെടുന്നവർ നമ്മുടെ ഇടയിൽ വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ആ സ്ഥിതിവിശേഷം മനസിൽ കണ്ടുകൊണ്ടാണ് ഈ ചെറിയ ലേഖനം എഴുതിയത്. ദൈവശാസ്ത്രപരമായ വിശകലനങ്ങളേക്കാൾ സാധാരണക്കാർക്ക് എളുപ്പം ഉൾക്കൊള്ളാനാകുന്ന ചില പരിചിന്തനങ്ങൾക്കാണ് ഇവിടെ ഊന്നൽ നൽകുന്നത്.

1. തേജസ്ക്കരണമാണ് പ്രതിസന്ധിയിൽനിന്ന് രക്ഷപെടലല്ല, പൗരസ്ത്യ ആദ്ധ്യാത്മികതയുടെ ആത്യന്തിക ലക്ഷ്യം.

ലോകജീവിതത്തിലെ ചെറുതും വലുതുമായ പ്രതിസന്ധികളിൽനിന്ന് രക്ഷപെടുവാൻ ദൈവാശ്രയബോധമല്ലാതെ മറെറാന്നുമില്ല എന്ന നിലയിൽ ദൈവവിശ്വാസത്തേയും അതിനോടു ബന്ധപ്പെട്ട പ്രാർത്ഥനയും സ്വമേധാ നോമ്പും, ഉപവാസവും പ്രയോജനപ്പെടുത്തുന്ന രീതി ഇന്ന് വളരെ വളർന്നിട്ടുണ്ട്. വ്യക്തിയുടെ നിലനില്പുതന്നെ പ്രയാസമാകുന്ന രീതിയിൽ ആന്തരികസംഘർഷങ്ങൾ അനുഭവിക്കുന്നവർക്ക്, ഈ സങ്കേതങ്ങൾ പല രീതിയിൽ പ്രയോജനപ്പെട്ടേക്കാം. എന്നാൽ അതിനേക്കാൾ ആഴമേറിയ ഒരടിസ്ഥാനമാണ് പൗരസ്ത്യ സഭകൾക്ക് ഉള്ളത്. അതായത് ജീവിതം സംഘർഷാനിർഭരമാകുമ്പോൾ മാത്രമല്ല, ഗർഭത്തിൽ ഉരുവാകുന്ന നിമിഷം മുതൽ ക്രിസ്തുവേശുവിലുള്ള വീണ്ടെടുപ്പിന്റെ പൂർത്തീകരണമായ തേജസ്കരണത്തിന്റെ അനുഭവംവരെയും, പിന്നെ നിത്യമായും ദൈവിക പരിപാലനത്തിനാണെന്നുള്ള വിശ്വാസത്തിനാണ് പൗരസ്ത്യ ആദ്ധ്യാത്മികതയിൽ ഊന്നൽ നല്കിയിരിക്കുന്നത്. ഒരുപക്ഷേ വ്യക്തിയുടെ തന്നെയും സമൂഹത്തിന്റെയും കൂട്ടായ തിന്മയുടെ ഫലമായിട്ടും ഉണ്ടാവുന്ന വീഴ്ചകളിൽനിന്ന് തൽക്കാല വിടുതൽ തന്നു എന്നതല്ല ദൈവ–മനുഷ്യബന്ധത്തിന്റെ കേന്ദ്രബിന്ദു. ദൈവം സകലത്തിന്റെയും സ്രഷ്ടാവാകയാൽ, സൃഷ്ടിയിൽതന്നെ ദൈവ–മനുഷ്യബന്ധം ഉടലെടുക്കുന്നു. ദൈവികരണം അഥവാ തേജസ്കരണം പ്രാപിക്കുവോളം അത് വളർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു. അങ്ങനെ ദൈവിക കൃപയുടെ ഒഴുക്ക് ജീവിതത്തിലുടനീളം ദർശിച്ചുകൊണ്ടിരിക്കുന്നതാണ് യഥാർത്ഥ ആത്മികത. ദൈവികകൃപ അനുസ്യൂതം ലഭിച്ചുകൊണ്ടിരിക്കുന്ന വ്യക്തി നിസ്വാർത്ഥനായിത്തീരുകയും തനിക്കുവേണ്ടി ഒന്നുംതന്നെ ആഗ്രഹിക്കാത്ത അവസ്ഥയിൽ എത്തിച്ചേരുകയും ചെയ്യും. തന്നെയുമല്ല തനിക്കുള്ളതെല്ലാം ദൈവത്തിൽനിന്ന ലഭിച്ചിട്ടുള്ളതാകയാൽ ദൈവഇഷ്ടത്തിനു പരിപൂർണ്ണമായി തനിക്കുള്ളതെല്ലാം ചെലവഴിക്കപ്പെടുന്ന അവസ്ഥയിലേക്കു വളരുകയും ചെയ്യും. ചുരുക്കത്തിൽ ജീവിതം മുഴുവനായി ദൈവത്തിൽ കേന്ദ്രീകൃതമായ ഒരു ശൈലിയാണ് ശരിയായ ആദ്ധ്യാത്മികതയിൽ ഉണ്ടാകേണ്ടത്. അല്ലാതെ ഏതെങ്കിലും പ്രതിസന്ധിയെ അതിജീവിക്കുവാൻവേണ്ടി ഉപയോഗിക്കുവാനുള്ളതല്ല ദൈവവിശ്വാസം.

2. അനുഭൂതി പ്രധാനമല്ല, ഇച്ഛാശക്തിയെ വർദ്ധിപ്പിക്കയാണ് പ്രധാനം.

ഇതിന്റെ അർത്ഥം അനുഭൂതികൾക്ക് സ്ഥാനമില്ലെന്നല്ല. യാഥാർത്ഥ്യത്തിൽ ബുദ്ധിയേക്കാൾ മനുഷ്യനെ നിയന്ത്രിക്കുന്നത് അവന്റെ വികാരങ്ങളാണ്. കാരണം. വ്യക്തിയുടെ മാനസിക സന്തുലിതാവസ്ഥ നിയന്ത്രിക്കപ്പെടുന്നതിന്റെ കേന്ദ്രം അനുഭൂതിയുടെ തലങ്ങളാണ്. അതിനാൽ നല്ല അനുഭൂതികൾക്കുവേണ്ടിയുള്ള ദാഹം വ്യക്തിയിൽ അന്തർലീനമായിട്ടുണ്ട്. പക്ഷേ അനുഭൂതികളെല്ലാംതന്നെ ദൈവഇഷ്ടം ചെയ്യുവാൻ നമ്മെ പ്രാപ്തരാക്കണമെന്നില്ല. ഉദാഹരണമായി പറഞ്ഞാൽ ഗായകസംഘത്തിന്റെ മനോഹരമായ ഗാനങ്ങൾ നമ്മിൽ അനുഭൂതികൾ സൃഷ്ടിച്ചു എന്നിരിക്കാം. എന്നാൽ തെരുവിൽ മുറിവേററു കിടക്കുന്ന അർദ്ധപ്രാണനായ മനുഷ്യ

ന്റെ ശുശ്രൂഷിക്കുന്ന നല്ല ശമരിയാക്കാരനാകാൻ ഈ അനുഭൂതികൾകൊണ്ട് സാധിക്കുകയില്ല. ഗായകസംഘത്തിന്റെ അനുഭൂതി പ്രദാനമായ ഗാനങ്ങൾ തരുന്ന പെട്ടെന്നുള്ള ഉല്ലാസം നല്ല ശമരിയാക്കാരനാകുന്നകിൽകൂടി കിട്ടുകയില്ലെന്നു മാത്രമല്ല, ആ പ്രവൃത്തി ബുദ്ധിമുട്ടുളവാക്കുന്നതുമായിരിക്കാം. അതിനാൽ അനുഭൂതി പ്രദാനം ചെയ്യുന്ന പലതും ആത്മികമെന്ന് ധരിച്ചുപോകാനാണ് പലർക്കും ഇഷ്ടം. 'എന്നെ അയച്ചവന്റെ വേല തികയ്ക്കുന്നതാണ് എന്റെ ആഹാരം' (യോഹ. 4: 34) എന്ന് കർത്താവ് അരുളിചെയ്തപ്രകാരം ജീവിക്കണമെങ്കിൽ നമ്മുടെ will power (ഇച്ഛാശക്തി) ദൈവഹിതപ്രകാരം ശക്തിപ്പെടുത്തുന്നതിനാണ് പ്രാധാന്യം നൽകേണ്ടത്. 'ഞാൻ ഇച്ഛിക്കുന്ന നന്മ ചെയ്യുന്നില്ല. ഇച്ഛിക്കാത്ത തിന്മ ചെയ്യുന്നു' (റോമ. 7. 19) എന്ന പരിശുദ്ധനായ പൗലൂസ് ശ്ലീഹായുടെ അവസ്ഥ നമുക്കെല്ലാവർക്കും ഉണ്ട്. ഇച്ഛിക്കുന്ന നന്മ ചെയ്യുന്ന അവസ്ഥയിലേക്കുള്ള വളർച്ചയാണ് ആദ്ധ്യാത്മികതയുടെ കാതൽ അത് അനുഭൂതിദായകത്തേക്കാൾ ആഴമേറിയതുമാണ്.

3. പൗരസ്ത്യ ആദ്ധ്യാത്മികത വ്യക്തിപ്രധാനത്തേക്കാൾ സമൂഹപ്രധാനമാണ്.

ഭൗതികമായും ആദ്ധ്യാത്മികവുമായുള്ള വളർച്ചയിൽ പരാർത്ഥപ്രധാനമാണ് ഓർത്തഡോക്സ് ആദ്ധ്യാത്മികത. വ്യക്തിപരമായ ആവശ്യങ്ങൾ മുൻനിർത്തിയുള്ള പ്രാർത്ഥനയും ഓർത്തഡോക്സ് പാരമ്പര്യത്തിൽ കുറഞ്ഞുപോയതിന്റെ കാരണവും ഇതാണ്. ആരാധനകളുടെയും മറ്റെല്ലാ ആത്മികചര്യകളുടെയും അർത്ഥം ഈ പ്രപഞ്ചം മുഴുവൻ തന്നെ ദൈവതേജസിൽ വളരണമെന്ന ആഗ്രഹത്തെ മുൻനിർത്തിയാണ്. മറ്റുള്ളവരുടെ രക്ഷയിലും വളർച്ചയിലൂടെയുമാണ് എന്റെ വളർച്ചയും അടങ്ങിയിരിക്കുന്നത് എന്ന സത്യത്തിന് ഓർത്തഡോക്സ് ആദ്ധ്യാത്മികത ഊന്നൽ നൽകിയിരിക്കുന്നു. എന്നാൽ പാശ്ചാത്യപാരമ്പര്യം വ്യക്തിപ്രധാനമാണ്. ഭൗതികത്തിലായാലും ആദ്ധ്യാത്മികത്തിലായാലും എല്ലാം സ്വയത്തിന് പ്രാധാന്യം നൽകുന്നു. ദൈവമനുഷ്യബന്ധത്തിൽ വ്യക്തിപരമായ അനുഭവങ്ങൾക്ക് പ്രാധാന്യമില്ല എന്നർത്ഥമല്ല ഇതിനുള്ളത്. പിന്നെയോ, വ്യക്തിക്കു ലഭിക്കുന്ന കൃപകളും സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടിയും എന്ന നിലയിൽ വിശാലമായ അർത്ഥത്തിലേ അതിനെ കാണാനാവൂ. ആദ്യം മറ്റുള്ളവർ പിന്നീട് ഞാൻ എന്ന നിലയിൽ നിസ്വാർത്ഥവും സാമൂഹ്യപ്രാധാന്യവും ഉള്ളതാണ് ഓർത്തഡോക്സ് ആദ്ധ്യാമികത. ആരെങ്കിലും നരകത്തിലുണ്ടെങ്കിൽ അവരെക്കൂടി രക്ഷിച്ചതിനുശേഷം എന്നെ രക്ഷിച്ചാൽ മതിയെന്ന് പ്രാർത്ഥിച്ച പിതാക്കന്മാരെ സഭാപാരമ്പര്യത്തിൽ കാണാം.

4. ഓർത്തഡോക്സ് ആദ്ധ്യാത്മികത, സഭയും കൂദാശകളുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

മുകളിൽ പറഞ്ഞിരിക്കുന്നതുപോലെ സമൂഹത്തിന് പ്രാധാന്യം നൽകുന്ന ഓർത്തഡോക്സ് ആദ്ധ്യാത്മികതയിൽ വ്യക്തിയുടെ സ്വയം പരിശ്രമങ്ങൾക്ക് അമിത പ്രാധാന്യം നൽകുന്നില്ല. വ്യക്തി ജനിക്കുന്നതും വളരുന്നതുമെല്ലാം സമൂഹത്തിലും സമൂഹത്താലുമാണ്. വ്യക്തിയുടെ ശാരീരിക ജനനത്തിനു പിന്നിൽ മാതാപിതാക്കൾ എന്ന സമൂഹമുള്ളതുപോലെ, വിശ്വാസിയുടെ ആത്മിക ജീവിതത്തിനു പിന്നിൽ ക്രിസ്തുവിന്റെ ശരീരമായ സഭയുമായിട്ടുള്ള കൂട്ടായ്മയും ആ സഭയിലെ കൂദാശകളും പ്രാധാന്യമർഹിക്കുന്നതാണ്. വിശ്വാസി സ്വയം ദൈവത്തെ അന്വേഷിച്ചു കണ്ടെത്തുകയോ, യേശുക്രിസ്തുവിനെ സ്വന്ത രക്ഷിതാവായി സ്വീകരിക്കുകയോ ചെയ്യുന്നു എന്നുള്ളതിന് ഓർത്തഡോക്സ് ആദ്ധ്യാത്മികതയിൽ അമിതപ്രാധാന്യം നൽകുന്നില്ല ദൈവമാണ് എല്ലാററിനും മുൻകൈ എടുക്കുന്നത്. നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു' (യോഹ. 15: 16) എന്ന

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

ഒരു വിശ്വാസി, അൽ–ജുബൈൽ.

ഏലിയാമ്മ, ഫിലിപ്പ്, നാരങ്ങാനം.

സാമുവേൽ കോശി ചക്കുവരക്കൽ.

റജി കെ. ജോസഫ്, എടത്വാ.

അമ്മിണി, ചൊവ്വന്നൂർ.

കർതൃവാക്യവും 'ഒരുവന് പരിശുദ്ധാത്മാവിലല്ലാതെ യേശുവിനെ ദൈവപുത്രനെന്ന് ഏററുപറയുവാനില്ല (1 കോരി. 12: 3) എന്നുള്ള പൗലൂസ് ശ്ലീഹായുടെ അനുഭവ സാക്ഷ്യവും പൗരസ്ത്യ ആദ്ധ്യാത്മികതയിൽ വളരെ പ്രാധാന്യമുള്ളതാണ്. ദൈവവിളിയോട് വിശ്വാസി അനുകൂലമായി പ്രതികരിക്കുകയാണ് ആവശ്യമായിരിക്കുന്നത്. എപ്പോഴും ദൈവമനുഷ്യബന്ധത്തിൽ മുൻകൈ എടുക്കുന്നത് ദൈവമാണ്. വ്യക്തി മുൻകൈ എടുക്കുന്നു എന്നതിനോട് ഓർത്തഡോക്സ് ആദ്ധ്യാത്മികതയ്ക്ക് യോജിക്കാനാവില്ല. ദൈവത്തിന്റെ താല്പര്യം പ്രകടമാവുന്നത് തന്റെ ശാരീരികമായ സഭയിൽകൂടിയും അദൃശ്യമായ കൃപകളെ നൽകുന്ന ദൃശ്യമായ കൂദാശകളിൽകൂടിയുമാണ്. സഭയെന്നത് സ്ഥലകാലപരിമിതികൾക്ക് അതീതമായ ഒരു യാഥാർത്ഥ്യമാണ്. സ്ഥലകാലപരിമിതികൾക്കുള്ളിലുള്ള ചരിത്രത്തിലെ സഭയിൽ നമ്മുടെയൊക്കെ അപര്യാപ്തകൾമൂലമുള്ള കുറവ് കാണപ്പെടുമെങ്കിലും, ക്രിസ്തുവിന്റെ ശരീരമായ സഭയെന്ന ആത്യന്തിക യാഥാർത്ഥ്യത്തിന് അതുമൂലം കോട്ടമൊന്നും ഉണ്ടാകുന്നില്ല. അതിനാൽ സഭയെയും കൂദാശകളെയും തള്ളികൊണ്ടുള്ള ആത്മികവളർച്ച ഓർത്തഡോക്സ് സഭകൾക്ക് അഭികാമ്യമായി കാണാനാവില്ല. ചിലപ്പോൾ 'സ്വയ'ത്തിനു കൊടുക്കുന്ന സ്ഥാനം തെററിയ ഊന്നൽ സഭയെയും കൂദാശകളേയുമൊക്കെ നിഷേധിക്കുന്ന അവസ്ഥയിൽ കൊണ്ടുചെന്നെത്തിക്കാം. സഭയ്ക്കുള്ളിൽ നിന്നതിനേക്കാൾ, സഭയെ വിട്ടുപോകുമ്പോൾ, ചില വ്യക്തിയിൽ കാണപ്പെടുന്നു എന്നവകാശപ്പെടുന്ന ഗുണപരമായ വ്യത്യാസം സഭാസംസർഗത്തിൽനിന്ന് വ്യതിചലിക്കുന്നതിന് നീതിമത്കരണമായി കാണാനാവില്ല. എന്തുകൊണ്ടെന്നാൽ, സഭയുടെ ഉള്ളിൽ ആയിരുന്നപ്പോൾ ആ വ്യക്തിക്ക് ജീവൻ ഇല്ലാതെപോയത് സഭയ്ക്ക് ആത്മിക ജീവൻ കൊടുക്കുവാൻ കഴിവില്ലാതെപോയി എന്നതിനേക്കാൾ സഭ പ്രദാനം ചെയ്യുന്ന ജീവൻ ഉൾക്കൊള്ളുവാൻ വ്യക്തിക്ക് സാധിച്ചില്ല എന്നതാണ് പരമാർത്ഥം. വ്യക്തിയുടെ കുടുംബജീവിത പശ്ചാത്തലമൊക്കെ അതിന്റെ പിന്നിൽ കാണും.

## 5. ആന്തരീക വിശുദ്ധീകരണമാണ് ആദ്ധ്യാത്മികതയുടെ ഏററവും വലിയ അടയാളം

അത്ഭുത രോഗശാന്തിയും അടയാളങ്ങളുമൊക്കെ കർത്താവ് തന്റെ മനുഷ്യാവതാരകാലത്ത് നിർവ്വഹിച്ചു എങ്കിലും അതുമൂലം ജനങ്ങളെ തന്റെ അടുക്കലേക്ക് അടുപ്പിക്കുവാൻ യേശുതമ്പുരാൻ ആഗ്രഹിച്ചില്ല. അതിന് വാർത്താപ്രാധാന്യം കൊടുത്തതുപോലും യേശുതമ്പുരാന് ഇഷ്ടമായില്ല. സമൂഹത്തേയും, വ്യക്തിയേയും ദൈവരാജ്യാനുഭവത്തിലേക്ക് രൂപാന്തരപ്പെടുത്തുന്നതായിരുന്നു കർത്താവിന്റെ ആത്യന്തികലക്ഷ്യം. അതിന് ആദ്യം ആവശ്യമായത് മാനസാന്തരമാണ്. മാനസാന്തരത്തിന്റെ അനുഭവം ജീവിതത്തിലുടനീളം നിലനിർത്തേണ്ട ഒന്നാണ്. ജീവിതത്തിലെ ഏതെങ്കിലും ഒരു ഘട്ടത്തിൽ, ഞാൻ രക്ഷിക്കപ്പെട്ടു, ഇനി പാപവിമുക്തനാണ് എന്ന് അവകാശപ്പെടുന്നതല്ല, മറിച്ച്, ഞാൻ ആകേണ്ടുന്ന അവസ്ഥയിൽ ആയിട്ടില്ല. അതിനാൽ ദൈവകൃപ ഇനിയും കൂടുതൽ എനിക്ക് ആവശ്യമാണ് എന്ന് ദൈവസന്നിധിയിൽ നമ്മെത്തന്നെ നിരന്തരം താഴ്ത്തുന്ന അനുഭവമാണ്. അതിനാൽ മാനസാന്തരമെന്നത് പൂർണ്ണ വളർച്ചയിൽ തേജസ്ക്കരണത്തിൽ എത്തുവോളം അനുസ്യൂതമായി തുടരേണ്ട ഒരു പ്രക്രിയയാണ്. ഇങ്ങനെ ആന്തരീകമായ താഴ്മയും മാനസാന്തരത്തിനുള്ള വാഞ്ഛയും നിരന്തരമായി നിലനിർത്തുന്നത് വിശുദ്ധ ജീവിതത്തിന്റെ ലക്ഷണമാണ്. അതോടൊപ്പം ഉണ്ടാകേണ്ടതാണ് നന്മപ്രവർത്തികളിലുള്ള താല്പര്യം. ദൈവത്തിൽനിന്നുള്ള പ്രതിഫലേച്ഛയോ, ലോകത്തിന്റെ അംഗീകാരമോ പ്രതീക്ഷിച്ചുകൊണ്ടു ചെയ്യുന്നതല്ല യഥാർത്ഥ നന്മപ്രവൃത്തികൾ. പിന്നെയോ? ആന്തരീക വിശുദ്ധിയിൽനിന്നുളവാകുന്നതാണ്, മററുള്ളവർക്കു നന്മ ചെയ്യണമെന്നുള്ള ആഗ്രഹം. ഒരുവന്റെ ആന്തരീക വിശുദ്ധിക്കനുസരണമായിരിക്കും അവന്റെ പരോപകാരതല്പരത നിലനില്ക്കുന്നത്. ആ തരത്തിൽ നോക്കുമ്പോൾ തനിക്കുള്ളതിൽ പകുതി ദരിദ്രന്മാർക്കും, താൻ അന്യായമായി നേടിയിട്ടുള്ളതിന്റെ നാലു മടങ്ങും തിരിച്ചുനല്കാമെന്നു പറഞ്ഞ സഖായിയുടെ അനുഭവമാണ് മഹത്തരമായത്. ആദ്ധ്യാത്മിക വളർച്ചയുടെ അടയാളമായി നിരന്തരമായ പശ്ചാത്താപവും, താഴ്മയും, മററുള്ളവർക്കുവേണ്ടി നന്മ ചെയ്യുവാനുള്ള ഉത്സാഹവും വർദ്ധിച്ചുകൊണ്ടേയിരിക്കണം.

## 6. ക്രൂശിനോട് താദാത്മ്യപ്പെടുന്നതാണ് യഥാർത്ഥ ആദ്ധ്യാത്മികത

ഇന്നത്തെ അവസ്ഥയിൽ ക്രൂശ് നീങ്ങിപ്പോകുന്നതാണ് ആന്തരീകവളർച്ചയുടെ അടയാളമായി സ്വീകരിച്ചിരിക്കുന്നത്. രോഗം, സാമ്പത്തിക ഞെരുക്കം, പ്രയാസങ്ങൾ ഇവയൊന്നും ഉണ്ടാകാത്ത ജീവിതമാണ് എല്ലാവരും സ്വപ്നം കാണുന്നത്. ക്രൂശിന്റെ അനുഭവങ്ങൾ ഒഴിവാക്കുന്നതിനുവേണ്ടി മുട്ടിപ്പായി പ്രാർത്ഥനയും, നോമ്പും, ഉപവാസവും ഉപാധികളായി സ്വീകരിക്കുന്നവരെ എവിടെയും കാണാം. എന്നാൽ, യഥാർത്ഥ ആത്മികതയിൽ ഇവയെല്ലാം ക്രൂശു വഹിക്കുവാൻ ശക്തി നേടുന്നതിനുള്ള ഉപാധികളാണ്. ക്രൂശു നീക്കിതരാമെന്നുള്ള വാഗ്ദാനം ദൈവസന്നിധിയിൽനിന്നുള്ളതാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. കാരണം ആരെങ്കിലും എന്തെങ്കിലും അനുഗമിക്കാൻ ആഗ്രഹിച്ചാൽ തന്റെ ക്രൂശ് എടുത്ത് എന്റെ പിന്നാലെ വരണമെന്നാണല്ലോ കർത്താവു തന്നെ പഠിപ്പിച്ചിരിക്കു

ന്നത്. ''മനുഷ്യപുത്രൻ ഭൂമിയിൽ നാട്ടപ്പെടുമ്പോൾ എല്ലാവരും അവങ്കലേക്ക് ആകർഷിക്കപ്പെടും (യോഹ. 12:32) എന്ന് കർത്താവ് പിന്നെയും വ്യക്തമാക്കിയിട്ടുണ്ട്. അത്ഭുതങ്ങളും അടയാളങ്ങളും ക്രിസ്തുവിങ്കലേക്ക് ആകർഷിക്കപ്പെടുമെന്നല്ല കർത്താവു പഠിപ്പിച്ചത്. സ്വന്ത ജീവിതത്തിലുള്ള കഷ്ടപ്പാടുകളേക്കാൾ മററുള്ളവരുടെ നന്മയ്ക്കുവേണ്ടി നാം വഹിക്കുന്ന പങ്കപ്പാടുകളാണ് യഥാർത്ഥത്തിൽ ക്രൂശിന്റെ അനുഭവം. ബോധപൂർവ്വം മററുള്ളവരുടെ നന്മയ്ക്കുവേണ്ടി സ്വയം ത്യാഗം സ്വീകരിക്കുവാൻ ഒരുങ്ങുമ്പോഴാണ് നാം ക്രിസ്തുവിന്റെ ക്രൂശിനോട് താദാത്മ്യപ്പെടുന്നത്. പഴയനിയമത്തിലെ കഷ്ടപ്പെടുന്ന ദാസൻ പുതിയ നിയമത്തിൽ ക്രിസ്തുവാണ്. ഭാരതീയ പശ്ചാത്തലത്തിൽ കഷ്ടപ്പെടുന്ന ദാസന്റെ ചിത്രം ഏററവും കൂടുതൽ അന്വർത്ഥമായത് മഹാത്മാഗാന്ധിയുടെ ജീവിതത്തിലാണ് എന്ന് അഭിവന്ദ്യ പൗലൂസ് മാർ ഗ്രീഗോറിയോസ് അദ്ദേഹത്തിന്റെ 'Nature and meaning of Diakonia' എന്ന പുസ്തകത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. ഭൗതികമായ സമ്പത്തും, പേരും പെരുമയും, ജീവിതത്തിൽ ഉയർച്ചയും നേടിയെടുത്തിട്ട് അവയൊക്കെ ദൈവം തന്നതാണെന്ന് സ്തോത്രം ചെയ്യുന്നതിനേക്കാൾ, ക്രിസ്തുവിനോടു ചേർന്നു ജീവിച്ച് ലോകത്തിന്റെ ദൃഷ്ടിയും നിന്ദയും ഏററുവാങ്ങി മററുള്ളവർക്കുവേണ്ടി ജീവൻ വെടിയേണ്ടി വന്നില്ലെങ്കിൽപോലും, അൽപ്പ സ്വൽപ്പം കഷ്ടപ്പാടുകൾ സ്വയം ഏററുവാങ്ങുന്ന ജീവിതമാണ് യഥാർത്ഥ ആത്മീകതയുടെ അടയാളം. ക്രൂശിനെ നീക്കുന്നതല്ല; ക്രൂശിനെ ഏററുവാങ്ങുവാനുള്ള കഴിവും സന്നദ്ധതയുമാണ് അഭികാമ്യം.

### 7. ആരാധന പൗരസ്ത്യ ആദ്ധ്യാത്മികതയുടെ മുഖ്യ കേന്ദ്രബിന്ദുവാണ്

നിരന്തരമായ സ്തുതിയും, സ്തോത്രവും, ആരാധനയും ഒരു വിശ്വാസിക്ക് ഒഴിച്ചുകൂടാനാവാത്തതാണ്. സ്തുതിയും സ്തോത്രവും ദൈവത്തിന് ആവശ്യമുണ്ടായിട്ടല്ല, നേരേമറിച്ച്. ദൈവം ലോകത്തിന് നിരന്തരമായി നല്കിക്കൊണ്ടിരിക്കുന്ന കൃപകൾക്ക് പ്രത്യുപകാരമായി മനുഷ്യന് മറെറാന്നുംതന്നെ ചെയ്യാനാകുന്നില്ല എന്ന ബോദ്ധ്യത്തിൽനിന്ന് ഉളവാകുന്നതാണ്. അതിനാൽ, ലോകത്തിനുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത അണയ്ക്കുന്ന പുരോഹിതവൃത്തി ചെയ്യുന്നതിനുള്ളകടപ്പാട് വിശ്വാസികളുടെ സമൂഹത്തിനുണ്ട്. കാലദേശ പരിമിതികൾക്കതീതമായി ദൈവിക സാന്നിദ്ധ്യത്തിലേക്കുയർത്തപ്പെടുന്ന ആരാധിക്കുന്ന സമൂഹം തങ്ങളുടെ സ്വാർത്ഥപരമായ ആഗ്രഹങ്ങളും ചിന്തകളും വിട്ട് ദൈവഹിതത്തിനനുസരണമായി മനസ്സു പുതുക്കി രൂപാന്തരപ്പെടുകയും തങ്ങളുടെ ദേഹദേഹികളെ ദൈവത്തിനു സ്വീകാര്യബലിയായി സമർപ്പിക്കുകയും ചെയ്യുന്നു. വ്യക്തിപരമായി തനിക്ക് എന്തു ലഭിക്കുന്നു എന്നചോദ്യം സ്വാർത്ഥപ്രേരിതമാണ്. ആരാധനയുടെ അന്തസ്സത്ത അറിയാതെയാണ് നാം അങ്ങനെ ചോദിക്കുന്നത്. ദൈവത്തിന് നിരന്തരമായ സ്തോത്രമർപ്പിക്കുക, ലോകത്തിന്റെ രൂപാന്തരണത്തിനുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥതയണയ്ക്കുക, അപ്പവീഞ്ഞുകളിൽക്കൂടി ദൈവസാന്നിദ്ധ്യം വിശ്വാസികളുടെ ആത്മശരീര മനസ്സുകളുടെ അതായത് ആളത്വത്തിന്റെ പൂർണ്ണമായ തലങ്ങളിൽ ഉൾക്കൊള്ളുക, ആ പൂർണ്ണമായ ആളത്വത്തെ ദൈവത്തിന് സ്വീകാര്യമായ ബലിയായി സമർപ്പിക്കുക എന്നിങ്ങനെയുള്ള ആരാധനയുടെ വില കല്പിക്കാനാവാത്ത മൂല്യത്തിന് മറെറാന്നും പകരം നില്ക്കാനാവില്ല. അതിനാൽ ആരാധനയുടെ ആന്തരിക അർത്ഥം കുറച്ചെങ്കിലും ഉൾക്കൊണ്ടിട്ടില്ലാത്തവർ പൗരസ്ത്യ ആദ്ധ്യാത്മീകതയുടെ അന്തസ്സത്ത ഗ്രഹിക്കാത്ത അവസ്ഥയിലായിരിക്കണം.

മുകളിൽ പറഞ്ഞ രീതിയിൽ പൗരസ്ത്യ ആദ്ധ്യാത്മികതയുടെ സവിശേഷതകൾ നമ്മുടെ ഇടവകകളുടെയും വിശ്വാസികളുടെയും ജീവിതത്തിൽ യാഥാർത്ഥ്യമായിട്ടില്ല എന്ന കാര്യം വിസ്മരിക്കുന്നില്ല. അതുകൊണ്ടാണ് ആത്മിക

(ശേഷം 23-ാം പേജിൽ)

# കിഴക്കിന്റെ പ്രാധാന്യം

സി. ഡി. തോമസ്, വടകോട്

"ദൈവം സർവ്വവ്യാപിയാകയാൽ എങ്ങോട്ടു നിന്ന് പ്രാർത്ഥിച്ചാലും ദൈവം കേൾക്കും, കിഴക്കോട്ടുതന്നെ നിൽക്കണമെന്ന് നിർബന്ധമില്ല" എന്നും കിഴക്കോട്ടു തിരിഞ്ഞുള്ള പ്രാർത്ഥന വേദാനുസരണം അല്ല എന്നും വാദിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവരുണ്ട്. ദൈവം സർവ്വവ്യാപിയാണ്. എന്നാൽ ദൈവം സമീപസ്ഥനായിരിക്കുന്നതുപോലെ ദൂരസ്ഥൻകൂടിയാകുന്നുവെന്നും താൻ അരികത്ത് ഇരിക്കുമ്പോൾ കാണുന്നതുപോലെതന്നെ ദൂരസ്ഥനായിരിക്കുമ്പോഴും കാണുന്നുവെന്നും വേദപുസ്തകം പറയുന്നു. (യിരെ: 23:23,24) "ഞാൻ സമീപസ്ഥനായ ദൈവം മാത്രം ആകുന്നുവോ? ദൂരസ്ഥനായ ദൈവവുമല്ലയോ? എന്ന് യഹോവയുടെ അരുളപ്പാട്. ഞാൻ കാണാതെവണ്ണം ആർക്കെങ്കിലും മറയത്ത് ഒളിപ്പാൻ കഴിയുമോ? എന്ന് യഹോവയുടെ അരുളപ്പാട്. ഞാൻ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്നവനല്ലയോ."

ദൈവം സർവ്വവ്യാപിയായതുകൊണ്ട് എങ്ങോട്ടുനിന്ന് പ്രാർത്ഥിച്ചാലും മതിയെന്ന് വേദപുസ്തകം അനുശാസിക്കുന്നില്ല. നേരെമറിച്ച് വേദപുസ്തകം കിഴക്കിന് മററു ദിക്കുകളെക്കാൾ വളരെയധികം പ്രാധാന്യം കൊടുക്കുന്നുമുണ്ട്. എല്ലാ ദിക്കിലും ദൈവമുണ്ടെങ്കിലും കിഴക്കിന് ഒരു പ്രാധാന്യം പണ്ടുമുതലേ കല്പിക്കുന്നു. ദൈവം സർവ്വവ്യാപിയാണെങ്കിലും ദേവാലയത്തിൽ തന്റെ പ്രത്യേക സാന്നിദ്ധ്യം ഉണ്ടെന്നു പറയുന്നതുപോലെതന്നെയാണിതും.

## മററു മതങ്ങളിൽ

യിസ്രായേല്യർ പ്രാർത്ഥനയിൽ യറുശലേമിനെയാണ് അഭിമുഖീകരിച്ചത്. ദാനിയേലിന്റെ ഭവനത്തിന്റെ കിളിവാതിൽ യറുശലേമിനു നേരേ തുറന്നിരുന്നു എന്നും ഞാൻ പതിവായി മൂന്നു പ്രാവശ്യം മുട്ടുകുത്തി തന്റെ ദൈവത്തിന്റെ സന്നിധിയിൽ പ്രാർത്ഥിച്ചു സ്തോത്രം ചെയ്തു എന്നും ദാനിയേലിന്റെ പുസ്തകം 6:10–ൽ നാം വായിക്കുന്നു. "...........എന്ന് ദാനിയേൽ അറിഞ്ഞപ്പോൾ അവൻ വീട്ടിൽചെന്നു-അവന്റെ മാളികമുറിയുടെ കിളിവാതിൽ യറുശലേമിനു നേരെ തുറന്നിരുന്നു–താൻ മുമ്പെ ചെയ്തുവന്നതുപോലെ ദിവസം മൂന്നുപ്രാവശ്യം മുട്ടുകുത്തി തന്റെ ദൈവത്തിന്റെ സന്നിധിയിൽ പ്രാർത്ഥിച്ചു സ്തോത്രം ചെയ്തു"

മുസ്ലീങ്ങൾ അവരുടെ പുണ്യസ്ഥലമായ 'മെക്ക'യുടെ ദിക്കിലേക്കു നോക്കിയാണ് 'നിസ്കരിക്കുന്നത്'. [മെക്കയുടെ ദിശ കാണിക്കുന്ന വാച്ചുകൾ ലഭ്യമാണ്.] ഇതുപോലെ എല്ലാ മത വിഭാഗങ്ങൾക്കും ആരാധനയ്ക്കും അതിനുള്ള സ്ഥലത്തിനും ചില പ്രത്യേകതകൾ ദർശിക്കുവാൻ കഴിയും.

പരി. പിതാക്കന്മാരും വി. വേദപുസ്തകവും വി. സഭയും കിഴക്കിന് പ്രാധാന്യം കൊടുക്കുന്നു.

## പഴയ നിയമത്തിൽ കിഴക്കിന്റെ പ്രാധാന്യം

ഉല്പത്തി 2:8. "അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി ." ഏദൻതോട്ടത്തെത്തന്നെ ദൈവം കിഴക്കാണ് നിർമ്മിച്ചത്.

ഉല്പ: 3:24. "ഇങ്ങനെ അവൻ മനുഷ്യനെ ഇറക്കിക്കളഞ്ഞു. ജീവന്റെ വൃക്ഷത്തിങ്കലേക്കുള്ള വഴി കാണിപ്പാൻ അവൻ ഏദൻതോട്ടത്തിനു കിഴക്ക് കെരൂബുകളെ, തിരിഞ്ഞുകൊണ്ടിരിക്കുന്ന വാളിന്റെ ജ്വാലയുമായി നിർത്തി".

വാതിൽക്കലാണല്ലോ കാവൽക്കാർ നിൽക്കുക. അപ്പോൾ കിഴക്കുദിക്കിൽ നിർമ്മിച്ച ഏദൻതോട്ടത്തിന്റെ വാതിലും കിഴക്കായിരുന്നു എന്ന് വ്യക്തമാകുന്നു. ദൈവം തോട്ടത്തിൽ വന്നിരുന്നത് കിഴക്കുവശമുള്ള വാതിൽവഴിയായിരുന്നു.

യെശ: 41:2. "ചെല്ലുന്നേടത്തൊക്കെയും നീതി എതിരേൽക്കുന്നവനെ കിഴക്കുനിന്ന് ഉണർത്തിയതാർ? അവൻ ജാതികളെ അവന്റെ മുമ്പിൽ ഏല്പിച്ചുകൊടുക്കുകയും അവനെ രാജാക്കന്മാരുടെ മേൽ വാഴുമാറാക്കുകയും ചെയ്യുന്നു."

എല്ലായിടത്തും നീതി എതിരേൽക്കുന്ന രീതിയിൽ സൂര്യൻ എപ്പോഴും കിഴക്കാണ്. അതുകൊണ്ട് നീതിയിൽ സൂര്യനായ ക്രിസ്തുവിനോട് പ്രാർത്ഥിക്കുന്നത് എപ്പോഴും കിഴക്കോട്ടു ദർശനമായിത്തന്നെയായിരിക്കണം.

യെശ: 43:5. "ഭയപ്പെടേണ്ടാ ഞാൻ നിന്നോടുകൂടെയുണ്ട്. നിന്റെ സന്തതിയെ ഞാൻ കിഴക്കുനിന്ന് വരുത്തുകയും പടിഞ്ഞാറുനിന്ന് നിന്നെ ശേഖരിക്കുകയും ചെയ്യും."

യെശ: 46:11 a. "ഞാൻ കിഴക്കുനിന്ന് ഒരു റാഞ്ചൽ പക്ഷിയെ ദൂരദേശത്തുനിന്ന് എന്റെ ആലോചനയെ അനുഷ്ഠിക്കുന്ന പുരുഷനെ തന്നെ വിളിക്കുന്നു."

ഇവിടെ ദൈവത്തിന്റെ ആ റാഞ്ചൽപ്പക്ഷി ആലോചന അനുഷ്ഠിക്കുന്ന പുരുഷൻ കിഴക്കാണ് സ്ഥിതി ചെയ്യുന്നത്.

യെഹെസ്കിയേൽ 10:17. ''അപ്പോൾ കെരൂബുകൾ ചിറകു വിടർത്തി ഞാൻ കാൺകെ ഭൂമിയിൽനിന്ന് മേലോട്ടു പൊങ്ങി, അവ പൊങ്ങിയപ്പോൾ ചക്രങ്ങളും ചേരത്തന്നെ ഉണ്ടായിരുന്നു. എല്ലാംകൂടെ യഹോവയുടെ ആലയത്തിന്റെ കിഴക്കേ പടിവാതിൽക്കൽ ചെന്നുനിന്നു. യിസ്രായേലിന്റെ ദൈവത്തിന്റെ മഹത്വവും മേലേ ആവയ്ക്കു മീതേ നിന്നു''.

അതുകൊണ്ട് മാലാഖമാരുടെ വൃന്ദങ്ങളെയും ദൈവ മഹത്വത്തെയും നോക്കിയാണ് നാം പ്രാർത്ഥിക്കേണ്ടത്. അല്ലാതെ എവിടേയ്ക്കെങ്കിലും നോക്കിക്കൊണ്ടല്ല.

യെഹ: 11:1 a. ''അനന്തരം ആത്മാവ് എന്നെ എടുത്ത് യഹോവയുടെ ആലയത്തിൽ കിഴക്കോട്ടു ദർശനമുള്ള കിഴക്കേ പടിവാതിൽക്കൽ കൊണ്ടുപോയി''.

യെഹ: 43:1, 2a. ''അനന്തരം അവൻ എന്നെ ഗോപുരത്തിലേക്ക്, കിഴക്കോട്ടുള്ള ഗോപുരത്തിലേക്കുതന്നെ കൊണ്ടുചെന്നു; അപ്പോൾ യിസ്രായേലിന്റെ ദൈവത്തിന്റെ തേജസ് കിഴക്കുവഴിയായി വന്നു''.

ഇവിടെ കാണുവാൻ സാധിക്കുന്നത് ദൈവത്തിന്റെ തേജസ്സ് കിഴക്കുദിക്കിൽനിന്നുമാണ് വരുന്നതെന്നാണ്. അതുകൊണ്ട് നാം ദൈവതേജസ്സിന് അഭിമുഖമായി നിന്നുകൊണ്ടുവേണം പ്രാർത്ഥിക്കുവാൻ. അതിനു പകരം പുറംതിരിഞ്ഞുനിന്നല്ല പ്രാർത്ഥിക്കേണ്ടത്. അത് ദൈവനിന്ദയാണ്. ദൈവകോപത്തിനും നാശത്തിനും ഇടയാകും.

യെഹ: 43:4 ''യഹോവയുടെ തേജസ് കിഴക്കോട്ടു ദർശനമുള്ള ഗോപുരത്തിൽക്കൂടി ആലയത്തിൽ പ്രവേശിച്ചു''

മേൽപ്പറഞ്ഞതുതന്നെ ഇവിടെയും ആവർത്തിക്കുന്നു. അതിനാൽ നമ്മുടെ പ്രാർത്ഥനാ സംഘത്തിന്റെ മദ്ധ്യത്തിലേക്ക് കിഴക്കുവശത്തുകൂടി എഴുന്നള്ളിവരുന്ന ദൈവത്തെ സ്വീകരിപ്പാനും അനുഗ്രഹം പ്രാപിപ്പാനും നാം കിഴക്കോട്ടുതന്നെ ദർശനമായിട്ടു നിൽക്കണം.

യെഹ: 44:1,2 ''അനന്തരം അവൻ എന്നെ വിശുദ്ധമന്ദിരത്തിന്റെ കിഴക്കോട്ടു ദർശനമുള്ള പുറത്തെ ഗോപുരത്തിലേക്ക് മടക്കിക്കൊണ്ടുവന്നു. എന്നാൽ അത് അടച്ചിരുന്നു. അപ്പോൾ യഹോവ എന്നോടരുളിച്ചെയ്തത് ഈ ഗോപുരം തുറക്കാതെ അടച്ചിരിക്കേണം. ആരും അതിൽക്കൂടി കടക്കരുത്. യിസ്രായേലിന്റെ ദൈവമായ യഹോവ അതിൽക്കൂടി അകത്തു കടന്നതുകൊണ്ട് അത് അടച്ചിരിക്കേണം''.

യഹോവ അകത്തു പ്രവേശിക്കുന്നത് കിഴക്കേ വാതിലിൽവഴിയാണെന്ന് വളരെ സ്പഷ്ടമായി കാണുന്നു. അതിനാൽ കൃപ പ്രാപിപ്പാൻ കിഴക്കോട്ട് ദർശനമായി നിൽക്കണം.

യെഹ: 45:7 ''പ്രഭുവിനുള്ളതോ വിശുദ്ധ വഴിപാടിടത്തിനും നഗരസ്വത്തിനും ഇപ്പുറത്തും അപ്പുറത്തും വിശുദ്ധ വഴിപാടിടത്തിനും നഗരസ്വത്തിനും മുമ്പിൽ പടിഞ്ഞാറുവശത്ത് പടിഞ്ഞാറോട്ടും കിഴക്കുവശത്ത് കിഴക്കോട്ടും ആയിരിക്കണം. അതിന്റെ നീളം ദേശത്തിന്റെ പടിഞ്ഞാറെ അതിർത്തി മുതൽ കിഴക്കെ അതിരുവരെയുള്ള അംശങ്ങളിൽ ഒന്നിനോട് ഒത്തിരിക്കേണം''.

യെഹ: 46:12 a ''എന്നാൽ പ്രഭു സ്വമേധാദാനമായ സമാധാന യാഗങ്ങളോ യഹോവയ്ക്ക് അർപ്പിക്കുമ്പോൾ കിഴക്കോട്ടു ദർശനമായുള്ള ഗോപുരം അവനു തുറന്നുകൊടുക്കണം''.

അതുകൊണ്ട് ഒരു വിശ്വാസിയുടെ ആരാധനയും പ്രാർത്ഥനയുമെല്ലാം കിഴക്കോട്ടു തിരിഞ്ഞുനിന്നായിരിക്കണം. ദൈവതേജസ് ദർശിക്കുവാൻ ദേവാലയനിർമ്മാണം കിഴക്കുപടിഞ്ഞാറായിരിക്കണം. കർത്താവിന്റെ വരവു പ്രതീക്ഷിച്ചായിരിക്കണം ക്രിസ്ത്യാനിയുടെ പ്രാർത്ഥന.

യെഹ: 47:1–3 ''അവൻ എന്നെ 'ആലയത്തിന്റെ പ്രവേശനത്തിങ്കൽ മടക്കിക്കൊണ്ടുവന്നപ്പോൾ ആലയത്തിന്റെ ഉമ്മറപ്പടിയുടെ കീഴെനിന്ന് വെള്ളം കിഴക്കോട്ടു പുറപ്പെടുന്നത് ഞാൻ കണ്ടു. ആലയത്തിന്റെ മുഖം കിഴക്കോട്ടല്ലോ. ആ വെള്ളം ആലയത്തിന്റെ വലത്തുഭാഗത്ത് കീഴെനിന്ന് യാഗപീഠത്തിന് തെക്കുവശത്തായി ഒഴുകി. അവൻ വടക്കോട്ടുള്ള ഗോപുരത്തിൽക്കൂടി എന്നെ പുറത്തു കൊണ്ടുവന്നു. പുറത്തെ വഴിയായി കിഴക്കോട്ടു ദർശനമുള്ള ഗോപുരത്തിൽക്കൂടി പുറത്തെ ഗോപുരത്തിലേക്ക് ചുറ്റി നടത്തിക്കൊണ്ടുപോയി. വെള്ളം വലത്തുഭാഗത്തുകൂടി ഒഴുകുന്നത് ഞാൻ കണ്ടു. ആ പുരുഷൻ കയ്യിൽ ചരടുമായി കിഴക്കോട്ടു നടന്നു. ആയിരം മുഴം അളന്ന് എന്നെ വെള്ളത്തിൽക്കൂടി കടക്കുമാറാക്കി''.

യെഹസ്ക്കിയേലിന്റെ വിവരണങ്ങളിലെല്ലാം കിഴക്കിന്റെ പ്രാധാന്യമാണ് കാണുന്നത്.

മലാഖി 4:2. ''നീതിസൂര്യൻ തന്റെ ചിറകിൻ കീഴിൽ രോഗോപശാന്തിയോടുകൂടെ (കിഴക്കുനിന്ന്) ഉദിക്കും'' എന്ന് മലാഖി പ്രവാചകനും സാക്ഷിക്കുന്നു. അന്ധകാരം നീക്കുന്ന സൂര്യൻ കിഴക്കാണുദിക്കുന്നത്. നീതിയിൽ സൂര്യനായ കർത്താവിന്റെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുന്നു എന്ന അർത്ഥത്തിലും കിഴക്കോട്ടു ദർശനമായി നിന്ന് പ്രാർത്ഥിക്കുന്നു.

ഇങ്ങനെ പഴയനിയമത്തിലുടനീളം കിഴക്കിനു പ്രാധാന്യമുണ്ടെന്നുള്ളത് തർക്കമറ്റ വസ്തുതയാണ്.

## പുതിയ നിയമത്തിൽ

പുതിയ നിയമവും കിഴക്കിന് വളരെയധികം പ്രാധാന്യം നൽകിവരുന്നു.

മത്താ: 2:1 ''ഹേറോദോ രാജാവിന്റെ കാലത്ത് യേശു യഹൂദ്യയിലെ ബേത്‌ലഹേമിൽ ജനിച്ചശേഷം കിഴക്കുനിന്ന് വിദ്വാന്മാർ എത്തി.

മത്താ: 2:26. ''യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്കു കണ്ടു് അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു''.

മത്താ: 2:9. ''രാജാവ് പറഞ്ഞതുകേട്ട് അവർ പുറപ്പെട്ടു; അവർ കിഴക്കു കണ്ട നക്ഷത്രം ശിശു ഇരിക്കുന്ന സ്ഥലത്തിനു മീതെ വന്നു നിൽക്കുവോളം അവർക്കു മുമ്പായി പൊയ്ക്കൊണ്ടിരുന്നു''.

വിദ്വാൻമാർ നക്ഷത്രം കണ്ടത് കിഴക്കാണ്. അവർ വന്നതും കിഴക്കുനിന്നാണ്. കർത്താവിന്റെ ജനനത്തിൽ കിഴക്ക് അടയാളങ്ങൾ ദൃശ്യമായതുപോലെ അവന്റെ രണ്ടാമത്തെ വരവിലും കിഴക്കുനിന്ന് അടയാളങ്ങൾ ദൃശ്യമാകുമെന്ന് പ്രത്യാശിച്ചുകൊണ്ടാണ് സഭ കിഴക്കോട്ടു തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുന്നത്. കർത്താവിന്റെ പ്രവർത്തന വേദി കിഴക്കുള്ള പാലസ്തീനും ജീവിതയാത്ര യഹൂദ്യ മുതൽ കിഴക്ക് ബഥാന്യവരെയുമായിരുന്നു. പ്രാർത്ഥനയ്ക്ക് നാം കിഴക്കുള്ള കാൽവരിയെ അഭിമുഖീകരിക്കുന്നു.

മത്താ: 24:27. ''മിന്നൽ കിഴക്കുനിന്ന് പുറപ്പെട്ട് പടിഞ്ഞാറോളം വിളങ്ങുംപോലെ മനുഷ്യപുത്രന്റെ വരവുമാകും''.

നമ്മുടെ ഇപ്പോഴത്തെ പ്രത്യാശ എന്നു പറയുന്നത് യേശുക്രിസ്തു രണ്ടാമത് വന്ന് നമ്മെ ചേർത്തുകൊള്ളും എന്നതാണ്. (യോഹ: 14:2 ff) ''എന്റെ പിതാവിന്റെ ഭവനത്തിൽ അനേക വാസസ്ഥലങ്ങളുണ്ട്. ഇല്ലെങ്കിൽ ഞാൻ നിങ്ങളോടു പറയുമായിരുന്നു ഞാൻ നിങ്ങൾക്കു സ്ഥലം ഒരുക്കുവാൻ പോകുന്നു. ഞാൻ പോയി നിങ്ങൾക്കു സ്ഥലം ഒരുക്കിയാൽ ഞാൻ ഇരിക്കുന്നേടത്തു നിങ്ങളും ഇരിക്കേണ്ടതിന് പിന്നെയും വന്ന് നിങ്ങളെ എന്റെ അടുക്കൽ ചേർത്തുകൊള്ളും....'' [യോഹ: 14-ാം അദ്ധ്യായം മുഴുവൻ കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥനെ അതിനു മുമ്പെ അയയ്ക്കുന്നതിനെക്കുറിച്ചുമാണ്].

രണ്ടാമത്തെ വരവിനുവേണ്ടി നോക്കിപ്പാർക്കുന്നതിനെപ്പറ്റി വി. കുർബ്ബാനയിൽ നാം ചൊല്ലുന്നു. ''ഞങ്ങളുടെ കർത്താവേ നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും നിന്റെ ഉയർത്തെഴുന്നേൽപ്പിനെ ഞങ്ങൾ ഏറ്റുപറയുകയും നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനായി ഞങ്ങൾ നോക്കിപ്പാർക്കുകയും ചെയ്യുന്നു. നിന്റെ അനുഗ്രഹങ്ങൾ ഞങ്ങളെല്ലാവരുടേയും മേൽ ഉണ്ടായിരിക്കണമെ'' എന്നാണ്.

''നാഥാ നിൻ മൃതിയോർത്തെങ്ങൾ
നിന്നുത്ഥാനമതേ—റ്റോതി
കാക്കുന്നൂ നിൻ പുനരാ—ഗമനം
വാഴ്‌വരുളുക—ഞങ്ങൾ—ക്കെന്നും.''

വിശ്വാസപ്രമാണത്തിന്റെ അവസാനഭാഗത്തും വരുവാനിരിക്കുന്ന ലോകത്തെക്കുറിച്ചുള്ള പ്രത്യാശയുണ്ട്. ''പാപമോചനത്തിന് മാമോദീസാ ഒരിക്കൽ മാത്രമാകുന്നു എന്നു ഞങ്ങൾ ഏറ്റുപറഞ്ഞ് മരിച്ചുപോയവരുടെ ഉയർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു''.

മത്താ: 24:27—ൽ നമുക്ക് കാണുവാൻ കഴിയുന്നത് കർത്താവ് കിഴക്കുനിന്ന് രണ്ടാമത് വരുന്നു എന്നാണ്. അതിനാൽ അവന്റെ രണ്ടാമത്തെ വരവിനുവേണ്ടി നോക്കിപ്പാർക്കുന്ന നാം കിഴക്കോട്ടു ദർശനമായി നിന്നുകൊണ്ടുവേണം പ്രാർത്ഥിപ്പാൻ.

പിതാക്കന്മാരുടെ പഠിപ്പിക്കൽ.

'Apostolic Constitution' എന്ന പുരാതന കൃതിയിൽ ആരാധനയ്ക്കുള്ള കെട്ടിടം കിഴക്കുപടിഞ്ഞാറായി ഒരു കപ്പലിന്റെ ആകൃതിയിലായിരിക്കണം എന്നു പറഞ്ഞിരിക്കുന്നു. നോഹയുടെ പെട്ടകത്തിൽ ജലപ്രളയസമയത്ത് ബലിയർപ്പിച്ചത് ഓർക്കുക. നോഹയുടെ പെട്ടകത്തെ ആദ്യത്തെ ദേവാലയമായി (Mobile church) കരുതുന്നതിൽ തെറ്റില്ല. മേൽപ്പറഞ്ഞ പുസ്തകത്തിൽ പറയുന്നു. ''വിശ്വാസികൾ കിഴക്കോട്ട് അഭിമുഖമായി നിന്നുകൊണ്ട് പ്രാർത്ഥിക്കണം. എന്തുകൊണ്ടെന്നാൽ ക്രിസ്തു കിഴക്കോട്ടാണ് സ്വർഗ്ഗാരോഹണം ചെയ്തത്. ആദാം പുറത്താക്കപ്പെട്ട ഏദൻ.

അലക്സന്ത്രിയായിലെ വി. ക്ലിമീസ്, ഒറിഗൺ, കപ്പദോക്യൻ പിതാക്കന്മാരിൽ ഒരാളായ

(ശേഷം 23-ാം പേജിൽ)

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





ഏലിയാമ്മ, ഇടപ്പള്ളി

## മാർ ഒസ്താത്തിയോസ്

# ദരിദ്രരുടെ പ്രവാചകൻ (ii)

തയാറാക്കിയത്: **പേരൂർക്കട ഐസക്ക്**

7. സഭാപ്രവർത്തനത്തിൽ യുവജനങ്ങൾക്കു വേണ്ടത്ര മുൻഗണന ലഭിക്കുന്നുണ്ടെന്നു തോന്നുന്നുവോ? ആരാധനയിലെ അവരുടെ പങ്കാളിത്തം? അവരുടെ പ്രശ്നങ്ങൾ പരിഹരിക്കാനുള്ള സംവിധാനങ്ങൾ? (തൊഴിൽ, മദ്യപാനം, മയക്കുമരുന്ന്) ബാഹ്യകേരളത്തിലെ യുവജനങ്ങൾക്കുവേണ്ടി എന്തു ചെയ്തു?

ഉ: ഈ ചോദ്യമാണ് എന്നെ ഏറ്റവും അധികം സന്തോഷിപ്പിച്ച ചോദ്യം. മാർത്തോമ്മാശ്ലീഹ ഇന്ത്യയിൽ വന്നത് നമുക്കുവേണ്ടി മാത്രമാണ് എന്നൊരു ധാരണ സഭാംഗങ്ങൾക്ക് ഉണ്ടെന്നു തോന്നുന്നു. രണ്ടായിരം വർഷം കഴിഞ്ഞിട്ടും ഹിന്ദിയിലോ, തമിഴിലോ, തെലുങ്കിലോ, മറാത്തിയിലോ മററിന്ത്യൻ ഭാഷകളിലോ കുർബ്ബാന തക്സായൊ, നമ്മുടെ വിശ്വാസഗ്രന്ഥങ്ങളൊ ഇല്ലാത്തത് എന്തുകൊണ്ട്? അതിനുള്ള സമയത്ത് നാം കേസ്സു നടത്താനും ആർഭാടമായി പള്ളിപ്പെരുന്നാളുകൾ കഴിക്കാനും പോയി.

യുവജനപ്രസ്ഥാനത്തിൻെറ പ്രസിഡൻറായി പത്തിലധികം വർഷം സേവനം ചെയ്തതിനാലും സെമിനാരിയിൽ തുടർന്നു പഠിപ്പിക്കുന്നതിനാലും യുവതീ യുവാക്കളെക്കുറിച്ച് എനിക്ക് വ്യക്തമായ കാഴ്ചപ്പാടുകളുണ്ട്. അവർക്കു പുരോഗതി ഉണ്ടാകാത്തതിനു കാരണം അവരുടെ മാതാപിതാക്കളാണെന്നാണ് എൻെറ പക്ഷം. യുവതീയുവാക്കൾ വഴിതെററിപ്പോകുന്നു എന്ന പല്ലവി ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. സൺഡേസ്കൂളുകളിൽ കുഞ്ഞുങ്ങളെ വിടാത്ത മാതാപിതാക്കൾ, കുഞ്ഞുങ്ങൾ വലുതാകുമ്പോൾ അവർ വഴി തെററിപ്പോയി എന്നു മുറവിളിയിട്ടിട്ടൊരു കാര്യവുമില്ല. മാതാപിതാക്കളാണ് യുവതലമുറയ്ക്ക് മാതൃക കാട്ടിക്കൊടുക്കേണ്ടത്. നല്ല കുടുംബത്തിൽ നന്നായി വളർത്തപ്പെടുന്ന കുഞ്ഞുങ്ങൾ അവനും കുടുംബത്തിനും സഭയ്ക്കും സമൂഹത്തിനും തലവേദനയല്ല മറിച്ച്, അഭിമാനവും നേട്ടവുമാണ്. മദ്യപാനം എന്ന വിപത്തും ഭവനങ്ങളിൽ ഇല്ലേ? മയക്കുമരുന്നു കഴിക്കുന്നത് ദൈവിക സന്തോഷവും സംതൃപ്തിയും ബാല്യത്തിൽ ലഭിക്കാത്ത കുട്ടികളും, കൂടുതൽ പണം മാതാപിതാക്കന്മാരിൽ നിന്നു ലഭിക്കുന്ന യുവതീയുവാക്കന്മാരുമല്ലേ? യുവലോകം നമ്മുടെ ഭാഗമാണ്.

അമേരിക്കയിൽ പോയപ്പോൾ ഷിക്കാഗോയിൽവച്ച് 1982-ൽ ഞാൻ പെൺകുട്ടികളുടെ ഒരു യോഗത്തിൽ ഒരു ചോദ്യം ചോദിച്ചു. "വിവാഹത്തിനു മുമ്പുള്ള ലൈംഗികബന്ധം അനുവദനീയമാണോ?" അവർ ഏകസ്വരത്തിൽ പറഞ്ഞ മറുപടി, "അത് അനുവദിക്കുന്നുവെങ്കിൽ പിന്നെ കല്യാണത്തിൻെറ ആവശ്യം എന്ത്?" എന്ന ഒരു മറുചോദ്യമായിരുന്നു. ഇതുപോലെ സന്മാർഗ്ഗിക ബോധമുള്ള യുവതീയുവാക്കൾ നമ്മുടെ നാട്ടിലും ധാരാളമുണ്ട്. അവർ ആഗ്രഹിക്കുന്ന മാതൃകയാണ് നാം കാഴ്ചവെയ്ക്കേണ്ടത്. അതിന് നാം, മുതിർന്നവർ കാഴ്ചവയ്ക്കുന്നുണ്ടോ എന്ന് ആത്മശോധന ചെയ്യുന്നത് നന്നായിരിക്കും. യുവതീയുവാക്കളെ കേൾവിക്കാർമാത്രം ആക്കാതെ അവർക്ക് ആരാധനയിലും പങ്കാളിത്തം നൽകണം. അതല്ലാതെ അവരെ പിടിച്ചുനിർത്തുവാൻ സാദ്ധ്യമല്ല. ചുരുക്കത്തിൽ സഭയ്ക്കോ സമുദായത്തിനോ ജീർണ്ണത വരുമ്പോൾമാത്രം യുവതലമുറയെ പഴിചാരാൻ മാതാപിതാക്കളുടെ ഒത്താശ പിടിക്കുന്നതിനു പകരം ഓരോ കുടുംബവും സഭയുടെ ഭാഗമാണെന്ന ബോദ്ധ്യം വരത്തക്ക വിധം മാതാപിതാക്കളെ പ്രബുദ്ധരാക്കേണ്ടതുണ്ട്. കുടുംബപ്രാർത്ഥനയില്ലാത്ത ഭവനങ്ങളിൽ നിന്നാണ് വഴിപിഴച്ചുപോകുന്ന യുവതീ യുവാക്കന്മാരിൽ ഭൂരിപക്ഷവും.

8. സഭയുടെ ഭരണസംവിധാനം കൂടുതൽ കാര്യക്ഷമമാക്കുവാൻ എന്തൊക്കെ നിർദ്ദേശങ്ങൾ ഉണ്ട്?

ഉ: നമ്മുടെ സഭാസെക്രട്ടറിയേററ് വളരെയേറെ വിപുലീകരിക്കുകയും കാലോചിതമായി പരിഷ്ക്കരിക്കുകയും ചെയ്യേണ്ടകാലം കഴിഞ്ഞിരിക്കുന്നു. ഒരു ഫുൾടൈം സെക്രട്ടറിയെ ദേവലോകത്ത് താമസിപ്പിക്കേണ്ടത് അത്യാവശ്യമാണ്. കംപ്യൂട്ടർ, ഫാക്സ് തുടങ്ങിയ ആധുനിക വാർത്താവിനിമയ ഉപകരണങ്ങൾ സ്ഥാപിക്കേണ്ടതായിട്ടുണ്ട്.

9. സഭയുടെ അജപാലന ദൗത്യത്തിൽ ആധുനികവൽക്കരണം സഹായിക്കുമോ? സാമൂഹ്യമായ രംഗങ്ങളിൽ കുറേക്കൂടി ഇറങ്ങി പ്രവർത്തിക്കേണ്ടതില്ലേ?

ഉ: അജപാലനദൗത്യവും സാമൂഹ്യപ്രവർത്തനവും ആരാധന കഴിഞ്ഞാൽ വൈദികരുടെ സുപ്രധാനങ്ങളായ രണ്ട് ഉത്തരവാദിത്വങ്ങളാണ്. എന്നാൽ ചില വൈദികർ അവരുടെ 'പൗരോഹിത്യം' കൊണ്ട് തൃപ്തിപ്പെടുന്നതായി തോന്നുന്നു. ഇതിനുള്ള പരിഹാരം അജപാലനം വൈദികരുടെ മാത്രം ചുമതലയാക്കാതെ മാതാപിതാക്കളുടെയും, സൺഡേസ്കൂൾ അദ്ധ്യാപകരുടെയും യുവജനങ്ങളുടെയും ഏവരുടെയും ചുമതലയാക്കുകയാണ്.

10. മലങ്കര ഓർത്തഡോക്സ് സഭ, എക്യുമെനിക്കൽ മേഖലയിൽ, ഇന്നു കൊടുക്കേണ്ട മുൻഗണനകൾ ഏതൊക്കെ? (മാർത്തോമ്മാ സഭയുമായുള്ള ബന്ധം — കത്തോലിക്ക സഭയുമായുള്ള ബന്ധം?

ഉ: ഓർത്തഡോക്സ് — മാർത്തോമ്മ ഡയലോഗ് ഇപ്പോൾ നടന്നുവരുന്നു എന്നാൽ പട്ടത്വം പരസ്പരം അംഗീകരിക്കാതെ പ്രയോജനമില്ല, അതുപോലെതന്നെ റോമൻകത്തോലിക്ക സഭയുമായും. എന്നാൽ പാപ്പായുടെ അപ്രമാദിത്വം, ആഗോളഭരണക്രമം, പരമാധികാരം എന്നിവ നിലനിൽക്കുന്നിടത്തോളംകാലം റോമൻ കത്തോലിക്ക സഭയും ഓർത്തഡോക്സ് സഭയും തമ്മിലുള്ള ഡയലോഗുകൾ എത്രമാത്രം വിജയപ്രദമാകും എന്നു ഞാൻ സന്ദേഹിക്കുന്നു. യഥാർത്ഥത്തിൽ ഓർത്തഡോക്സ് സഭൈക്യത്തിനു പററിയ ഒരു Spirituality യായി ഉയരേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

11. ഇതഃപര്യന്തമുള്ള ജീവിതത്തിൽ അങ്ങയെ ഏററവും ദുഃഖിപ്പിച്ച സംഗതി എന്ത്?

ഉ: ഞാൻ പ്രസംഗിക്കുന്നതുപോലെയും എഴുതുന്നതുപോലെയും ജീവിക്കാത്തതാണ് എന്നെ ദുഃഖിപ്പിക്കുന്ന സംഗതി. ഉദാ: ഈ അടുത്തകാലത്ത് അതായത് 94 ഫെബ്രുവരിമാസം 1-ാം തീയതിമുതൽ 10-ാം തീയതിവരെ തട്ടാരമ്പലം ഹോസ്പിററലിൽ കൈമുറിഞ്ഞു വെച്ചുകെട്ടി ചികിത്സയിൽ കഴിഞ്ഞപ്പോൾ പ്രതിദിനം 200 രൂപാ വാടകയുള്ള റൂമിന് എന്നിൽനിന്നും വെറും 45 രൂപയെ ഈടാക്കിയുള്ളു. അതുപോലെതന്നെ മൊത്തം ചികിത്സാ ചിലവ് അയ്യായിരം രൂപയായി. ലക്ഷക്കണക്കിനാളുകൾ മരുന്നു കിട്ടാതെ മരിക്കുന്ന ഭാരതത്തിൽ എൻെറ സ്വന്തം ചികിൽസയ്ക്കായി ഇത്രയും വലിയൊരു തുക ചെലവഴിക്കപ്പെട്ടത് എൻെറ മനസ്സിനെ അലട്ടുന്നുണ്ട്. ''വർഗ്ഗരഹിത സമൂഹം'' എന്നഗ്രന്ഥം രചിച്ച ഞാൻ ട്രയിനിൽ ഒന്നാംക്ലാസ്സിൽ ചിലപ്പോൾ യാത്ര ചെയ്യുന്നത് മനഃസാക്ഷിക്കനുസരണമായല്ല.

12. ഇരുപത്തിയൊന്നാം നൂററാണ്ടിലെ സഭയെപ്പററിയുള്ള സങ്കല്പം?

ഉ: സകല രംഗങ്ങളിലും ധൂർത്തിൻേറതായ ഒരുവശവും പട്ടിണിയുടെ മറുവശവും ഉള്ള ഒരു ലോകത്താണ് നാം ഇന്നു ജീവിക്കുന്നത്. അന്തരീക്ഷ മലിനീകരണം, വനനശീകരണം തുടങ്ങി എത്രയോ നശീകരണ പ്രവണതകൾ. ഇരുപതാം നൂററാണ്ടിലെ പരിഷ്കൃത ജനസമൂഹം വരും തലമുറയോടു കാട്ടുന്ന അനീതി വളരെ കടുത്തതാണ്. തീർച്ചയായും ഇതിനൊരു തിരിച്ചടിയുണ്ടാകും. വനം, ശുദ്ധവായു, ശുദ്ധജലം എന്നിവയുടെ അഭാവം മനുഷ്യരിൽ കുററബോധം ഉണർത്തും. ഊർജ്ജനാശവും മലിനീകരണവും വരും. നൂററാണ്ടിനെ പലവിധത്തിലും മാററിമറിക്കും: അതു ലോകത്തിൽ വലിയ വ്യതിയാനങ്ങളുണ്ടാക്കും. ജലമില്ലാത്തതിനാൽ 2000 ഫാക്ടറികൾ ജപ്പാനിൽ അടച്ചുകഴിഞ്ഞു. ഈ പുതിയ വ്യവസ്ഥിതി വരാതിരിക്കയില്ല.

ഇരുപതാംനൂററാണ്ടിൽ കമ്മ്യൂണിസം തകർന്നു. ഇരുപത്തിയൊന്നാം നൂററാണ്ടിൽ കാപ്പിററലിസവും തകരും. തൽസ്ഥാനങ്ങളിൽ ഡെമോക്രാററിക് സോഷ്യലിസമോ, സമയാടിസ്ഥിതപണമോ, മറെറന്തെങ്കിലും പുതിയൊരു സാമൂഹ്യവ്യവസ്ഥിതിയോ ഉദയം ചെയ്യുമെന്നാണ് എൻെറ പ്രതീക്ഷ. സകലവും പുതുതാക്കുന്ന ദൈവം ജീവിക്കുന്നു എന്ന പ്രത്യാശയാണ് ഏകപ്രത്യാശ. ആ ദൈവം ലോകത്തെയും സഭയെയും മതങ്ങളെയും തൻെറ ആത്മാവിൽ നയിക്കാൻ നാം പ്രാർത്ഥിക്കയാണ് കരണീയം. Recapitalation എന്ന് സെൻറ് ഐറേനിയസ് പറഞ്ഞത് പൗലോസ് ശ്ലീഹായുടെ ദർശനത്തെ കുറിച്ചാണ്.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. G. Thomas & Mrs. A. Thomas, Kanjikuzhy.

രോഗശാന്തിക്ക് സോമാ ജേക്കബ്. പ്രിൻസ്, ചക്കുവരക്കൽ.

അൾത്താരാവിചാരം:

# തലകളെ വണക്കുവീൻ

ഡോ. പുന്നൂസ് യു. പാന്നൂർ

തല വണങ്ങുന്നതു സമർപ്പണത്തിന്റെ അടയാളമായാണ്. ദൈവമുമ്പാകെ തല വണങ്ങുന്നതു ഉചിതവും നമ്മുടെ ഭക്തിയെ വെളിപ്പെടുത്തുന്നതുമാകുന്നു.

എപ്രകാരമായിരിക്കണം നാം വി. കുർബാനയിൽ പങ്കെടുക്കേണ്ടതെന്നു ശോശപ്പാ ആഘോഷസമയത്തു ശുശ്രൂഷക്കാരൻ നടത്തുന്ന ആഹ്വാനത്തിൽ ഉണ്ട്! ''സഹോദരങ്ങളേ! നാം എല്ലാവരും ഭംഗിയോടും ഭയത്തോടും വണക്കത്തോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും നല്ല ദൈവഭക്തിയോടും കൂടെനിന്ന് (ബഹുമാനപ്പെട്ട ഈ പട്ടക്കാരന്റെ) കൈകളാൽ നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഭയങ്കരവും പരിശുദ്ധവുമായ ഈ കുർബാനയിൽ സൂക്ഷിക്കണം. എന്തെന്നാൽ നാം എല്ലാവർക്കുംവേണ്ടി ജീവനുള്ള ബലിയെ സകലത്തിന്റെയും ഉടയവനാം പിതാവാം ദൈവത്തിനു നിരപ്പിലും സമാധാനത്തിലും അണക്കുന്നു''.

എങ്ങനെയാണ് വി. കുർബാനയിൽ സംബന്ധിക്കേണ്ടതെന്നും എന്തുകൊണ്ടാണ് അങ്ങനെ ചെയ്യേണ്ടതെന്നും മേല്പറഞ്ഞ ആഹ്വാനം വ്യക്തമാക്കുന്നു. വി. കുർബാന ഭയങ്കരവും പരിശുദ്ധവുമാണ്; അതു പിതാവാം ദൈവത്തിനു അണയ്ക്കുന്നതാണ്; അതു നിരപ്പിലും സമാധാനത്തിലുമാണ് അണയ്ക്കുന്നത്.

വി. കുർബാനയിൽ മൂന്നു പ്രധാന സന്ദർഭങ്ങളിൽ നാം തലകൾ വണങ്ങുന്നു.

സമാധാന ചുംബനത്തിനു ശേഷം: ''കൊടുക്കപ്പെട്ടിരിക്കുന്ന പരിശുദ്ധവും ദിവ്യവുമായ ഈ സമാധാനത്തിനു ശേഷം കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം'' എന്ന ശുശ്രൂഷക്കാരന്റെ ആഹ്വാനത്തിന്: ''ഞങ്ങളുടെ കർത്താവും ഞങ്ങളുടെ ദൈവവുമേ നിന്റെ തിരുമുമ്പാകെ ഞങ്ങൾ തല കുനിക്കുന്നു'' എന്നു ജനം മറുപടി പറയുന്നു.

വി. കുർബാന സമാധാനചുംബനത്തോടെയാണ് ആരംഭിക്കുന്നത് നിരപ്പിന്റെയും സ്നേഹത്തിന്റെയും ശുശ്രൂഷയാകുന്നു വി. കുർബാന. ബലിയർപ്പിക്കുന്നതിനു സഹോദരങ്ങളുമായി തമ്മിൽ നിരപ്പാകണം; ''തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ'' എന്നും ''ക്ഷമിപ്പിൻ'' എന്നുമുള്ള നമ്മുടെ കർത്താവിന്റെ കല്പന പൂർണ്ണമായി അനുഷ്ഠിക്കുന്നവൻ വേണം വി. കുർബാനയിൽ പങ്കുകൊള്ളുവാൻ. അങ്ങനെയുള്ള മനസ്സുമായി പങ്കെടുക്കുന്നവർക്കേ വിശുദ്ധിയുടെ പടികളിലേക്കു പ്രവേശിക്കുന്നവനും വിശുദ്ധ കുർബാന അനുഭവിക്കുന്നതിനും സാധിക്കൂ. വി. കുർബാന വിശുദ്ധന്മാർക്കു അനുഭവിക്കുന്നതിനുള്ളതാണ്. ''വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നൽകപ്പെടുന്നു'' എന്ന രഹസ്യങ്ങളുടെ ആഘോഷസമയത്തുള്ള പട്ടക്കാരന്റെ പ്രഖ്യാപനം എത്രമാത്രം ഒരുക്കത്തോടെ വേണം നാം വി. കുർബാനയിൽ സംബന്ധിക്കുവാൻ എന്നു നമ്മെ അനുസ്മരിപ്പിക്കുന്നു.

സ്നേഹചുംബനം നൽകി സ്നേഹബന്ധത്താൽ പരസ്പരം യോജിപ്പിക്കപ്പെട്ടവരും തല വണങ്ങി നില്ക്കുന്നവരുമായ ജനത്തിന്മേൽ ദൈവികമായ അനുഗ്രഹങ്ങൾ കൊടുക്കുന്നതിനായി പട്ടക്കാരൻ പ്രാർത്ഥിക്കുന്നു. ''നിന്റെ ഏകപുത്രന്റെ കൃപയാൽ അവരെ അനുഗ്രഹിക്കണമേ'' എന്ന് അപ്പോൾ ദൈവം തൃക്കരം നീട്ടി നമ്മെ അനുഗ്രഹിക്കുന്നതായി നാം ധ്യാനിക്കണം.

പൂർണ്ണമായ വിനയത്തോടെവേണം വി. കുർബാനയിൽ സംബന്ധിക്കുവാൻ പിന്നീടുള്ള പട്ടക്കാരന്റെ പ്രാർത്ഥന അതാണു നമ്മെ പഠിപ്പിക്കുന്നത്. ''രാജാധിരാജാവും കർത്താധികർത്താവുമായുള്ളാവേ, ഞങ്ങൾ നിന്റെ തിരുമുമ്പാകെ വന്ദിച്ചു അപേക്ഷിച്ചു യാചിക്കുന്നു. കരുണയോടെ ഞങ്ങളെ സൂക്ഷിച്ചു നോക്കേണമേ. ഹൃദയവെടിപ്പോടും ശരീരാത്മവിശുദ്ധിയോടും നിന്റെ വിശുദ്ധ മദ്ബഹായിലേക്കു അടുത്തു വരുവാൻ ഞങ്ങളെ നീ യോഗ്യരാക്കേണമേ..... (പന്ത്രണ്ടു ശ്ലീഹന്മാരുടെ തക്സ). ''രക്താർപ്പിതമല്ലാത്ത ഈ ബലിയനുഷ്ഠാനത്തെ നീ നിരസിക്കരുതേ. എന്തെന്നാൽ നിന്റെ കരുണയിലാകുന്ന ഞങ്ങളുടെ നീതിയിലല്ല ഞങ്ങൾ ശരണപ്പെടുന്നത്'' (മാർ യാക്കോബിന്റെ തക്സാ): ചുങ്കക്കാരനെപ്പോലുള്ള വിനയസമ്പൂർണ്ണമായ സമീപനമാണ് ഇവിടെ കാണുന്നത്. (വി. കുർബാനയുടെ ധ്യാനപഠനം: മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ പുറം 125).

കർത്തൃപ്രാർത്ഥനയ്ക്കു ശേഷം വിശുദ്ധ കുർബാന അനുഭവിക്കുന്നതിനായി ജനം ഒരു

---

''അതു സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം തന്റെ പ്രസാദത്തിന് ഒത്തവണ്ണം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്ന കാലസമ്പൂർണ്ണതയിലെ വ്യവസ്ഥയ്ക്കായിത്തന്നെ'' (എഫേ. 1:10). ★

ങ്ങുന്ന സമയത്താണ് രണ്ടാമതു നാം തലകൾ വണങ്ങുന്നത്. ''അണയ്ക്കപ്പെട്ട ഈ വിശുദ്ധരഹസ്യങ്ങൾ കൈക്കൊള്ളുന്നതിനു മുമ്പിൽ വീണ്ടും കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം'' എന്ന ആഹ്വാനത്തിന്. ''ഞങ്ങളുടെ കർത്താവും ദൈവവുമേ! നിന്റെ തിരുമുമ്പാകെ ഞങ്ങളുടെ തലകൾ കുനിക്കുന്നു'' എന്നു ജനം മറുപടി പറയുന്നു.

വി. കുർബാന അനുഭവിക്കുന്നതിനായി നാം ഒരുങ്ങുകയാണ്. അതിനാവശ്യമായ യോഗ്യത നമുക്കുണ്ടാകണം. വി. കുർബാന അനുഭവിക്കേണ്ടത് വിശുദ്ധിയോടും വിനയത്തോടും ആയിരിക്കണം എന്നു നാം കണ്ടു, കൂടാതെ ദൈവത്തിന്റെ ധാരാളമായ കരുണയും അനുഗ്രഹങ്ങളും നമുക്കാവശ്യമാണ്. പട്ടക്കാരന്റെ പ്രാർത്ഥന അതാണ് വിളിച്ചറിയിക്കുന്നത്: ''കർത്താവേ നിന്റെ ദാസർ നിന്റെ കരുണയ്ക്കായി പ്രതീക്ഷിച്ചുകൊണ്ടു തിരുമുമ്പാകെ തലകുനിച്ചു നിൽക്കുന്നു. നിന്റെ അനുഗ്രഹങ്ങൾ നൽകി ഞങ്ങളെല്ലാവരുടേയും ശരീരാത്മ ദേഹികളെ ശുദ്ധീകരിക്കേണമേ. ഞങ്ങളുടെ രക്ഷിതാവായ മശിഹാതമ്പുരാന്റെ രഹസ്യങ്ങളിൽ സംബന്ധിക്കുവാൻ ഞങ്ങളെ യോഗ്യരാക്കയും ചെയ്യണമേ''

വി. കുർബാന അനുഭവിച്ച ശേഷമാണു വീണ്ടും നാം തലകൾ വണക്കുന്നത്. ''നൽകപ്പെട്ട വിശുദ്ധ രഹസ്യങ്ങൾ കൈക്കൊണ്ടതിനുശേഷം കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തല കുനിക്കണം'' എന്ന് ആഹ്വാനത്തിന് ''ഞങ്ങളുടെ കർത്താവും ദൈവവുമേ! നിന്റെ തിരുമുമ്പാകെ ഞങ്ങൾ ഞങ്ങളുടെ തലകൾ കുനിക്കുന്നു'' എന്നു ജനം മറുപടി നൽകുന്നു.

നാം വിശുദ്ധകുർബാനയുടെ അവസാനഭാഗത്തേയ്ക്കു വന്നിരിക്കയാണ്. കർത്താവിന്റെ തിരുശരീര രക്തങ്ങൾ ജനത്തിനു നൽകുന്നതിനായി ആഘോഷപൂർവ്വം പടിഞ്ഞാറോട്ടു കൊണ്ടുവന്നു വിശ്വാസികൾക്കു നൽകുന്നു. വി. ശരീരരക്തങ്ങൾ ഭക്ഷിക്കുന്നതുമൂലം വിവിധങ്ങളായ കൃപകളാണു നമുക്കു ലഭിക്കുന്നതു എന്നു പട്ടക്കാരന്റെ പ്രാർത്ഥനവഴി അറിയുന്നു. അവ നമുക്കു ജീവനും രക്ഷയും നൽകുന്നു. പരിശുദ്ധാത്മ സംസർഗ്ഗവും ആദിമുതലുള്ള സകല പുണ്യാത്മാക്കളോടുംകൂടെ അവകാശവും നമുക്കു ലഭിക്കുന്നു. നമ്മുടെ ദുർമ്മോഹങ്ങളും ദുർവികാരങ്ങളും മറഞ്ഞുപോകയും കടങ്ങളുടെ മോചനവും പാപപരിഹാരവും പ്രാപിക്കുന്നതിനു നാം അർഹരാകയും ചെയ്യുന്നു. അതുവഴി നമ്മുടെ ആത്മാക്കൾ പ്രശോഭിക്കുകയും ദൈവമുമ്പാകെ മുഖപ്രസന്നത ലഭിക്കയും ചെയ്യുന്നു. നാം സ്വർഗ്ഗരാജ്യത്തിനു അവകാശികളായിത്തീരുന്നു.

അങ്ങനെയുള്ള സ്വർഗ്ഗീയവിരുന്നിൽ സംബന്ധിച്ച് ധാരാളമായ അനുഗ്രഹങ്ങളും കൃപകളും പ്രാപിച്ചിരിക്കുന്ന നാം നന്ദിയും സ്തോത്രവും നിറഞ്ഞവരായി ദൈവതിരുമുമ്പാകെ വണങ്ങുന്നതു എത്രയും ശ്ലാഘനീയവും ഉത്തമവുമാകുന്നു. ഈ അവസരത്തിലെ പട്ടക്കാരന്റെ കർത്താവായ യേശുമശിഹായെ അഭിസംബോധനചെയ്തു നടത്തുന്ന പ്രാർത്ഥന ഇപ്രകാരമാണ്:

''ഞങ്ങളുടെ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടി സ്വർഗ്ഗത്തിൽനിന്നിറങ്ങി വന്നവനും വിസ്മയനീയനുമായ ദൈവമേ! ദയ തോന്നി ഞങ്ങളിൽ കരുണ ചെയ്യേണമേ. ഞങ്ങൾ നിത്യവും നിന്നെയും നിന്റെ ജനകനായ പിതാവാം ദൈവത്തെയും സകലത്തിലും പരിശുദ്ധനും ഉത്തമനും ജീവൻ നൽകുന്നവനും സാരാംശത്തിൽ നിന്നോടു ഒന്നായിരിക്കുന്നവനുമായ നിന്റെ റൂഹായെയും സ്തുതിക്കുകയും ചെയ്യുമാറാകണമേ''.

ധാരാളമായ അനുഗ്രഹങ്ങളാലും കരുണയാലും നമ്മെ നിറയ്ക്കുകയും കാത്തുസൂക്ഷിക്കയും ചെയ്യുന്ന ദൈവതിരുമുമ്പാകെയുള്ള പൂർണ്ണ സമർപ്പണമാണ് നമുക്കാവശ്യം. നമുക്കുവേണ്ടി സ്വയമായി ബലിയർപ്പിക്കപ്പെട്ട യേശുമശിഹായുടെ മുമ്പിൽ നമുക്കു നമ്മെത്തന്നെ സമർപ്പിക്കാം: നമ്മുടെ തലകളെ വണക്കാം. ★

# സാധു കൊച്ചുകുഞ്ഞ് ഉപദേശി

(റവ. മാത്യു ദാനിയേൽ രചിച്ച 'സാധു കൊച്ചുകുഞ്ഞ് ഉപദേശി' എന്ന ചരിത്രഗ്രന്ഥത്തെ ആസ്പദമാക്കി **ഫാ. ഐ. സി. പത്രോസ്** തയ്യാറാക്കിയ ലേഖനം).

**ദീ**ർഘമായ അദ്ധ്യാത്മിക സപര്യയിലൂടെ ജീവിതത്തിന് അർത്ഥവും ആഴവും കണ്ടെത്തിയ കർമ്മയോഗിയായിരുന്നു സാധു കൊച്ചുകുഞ്ഞ് ഉപദേശി. ഒരു ഋഷിയുടെ ജീവിതനിഷ്ഠകളും മിഷനറിയുടെ സുവിശേഷപ്രചരണതീക്ഷ്ണതയും സാമൂഹ്യപരിഷ്കർത്താവിന്റെ പരിവർത്തനോന്മുഖതയും അദ്ദേഹത്തിൽ കേന്ദ്രീകരിച്ചിരുന്നു.

1883 നവംബർ 29-ാം തീയതി പമ്പാനദിയുടെ തീരത്ത് ഇടയാറന്മുള ഗ്രാമത്തിൽ മൂത്താമ്പാക്കൽ തറവാട്ടിലാണ് ജനനം. കൃഷിയും കച്ചവടവും നടത്തി ഉപജീവനം കഴിച്ചു. പകൽ മുഴുവൻ എല്ലുമുറിയെ പണിയെടുത്തിരുന്ന കൊച്ചുകുഞ്ഞ് വൈകിട്ട് വിളക്കുമായി സുവിശേഷപ്രവർത്തനത്തിറങ്ങും. പ്രാർത്ഥനാകൂട്ടങ്ങൾ നടത്തുക. കുട്ടികൾക്കുവേണ്ടി യോഗം നടത്തുക. സണ്ടേസ്കൂൾ അദ്ധ്യാപനം ഇവയെല്ലാം ചെയ്തുപോന്നു.

ദിവസവും മണിക്കൂറുകൾ അദ്ദേഹം പ്രാർത്ഥനയിൽ ചെലവഴിച്ചു. പ്രാർത്ഥനയ്ക്ക് ശേഷമേ ഏത് കാര്യവും തീരുമാനിക്കുകയുള്ളു. ദൈവകരങ്ങളിൽ സ്വയം സമർപ്പിക്കാനായി ആ നിമിഷങ്ങൾ ഉപയോഗിക്കുമായിരുന്നു അദ്ദേഹം സ്വയത്തെയും തനിക്കുള്ള സകലത്തെയും രക്ഷകന്റെ മുമ്പിൽ കാഴ്ചവെച്ചു.

വ്യക്തമായ ആദർശവും ലക്ഷ്യവുമുണ്ടായിരുന്ന കൊച്ചുകുഞ്ഞിന്റെ ജീവിതം കടുത്ത സംഘർഷങ്ങളുടെയും പരിശോധനകളുടെയും തീച്ചൂളയായി. കുടുംബത്തിന്റെ ഭാരവും അദ്ധ്വാനവും ഒരു വശത്ത്. സുവിശേഷഘോഷണത്തിനുവേണ്ടിയുള്ള വെമ്പലും വേദനയും മറുവശത്ത്. ഇവയ്ക്ക് നടുവിൽ ആ ജീവിതം ഞെരുങ്ങി ശാരീരിക പീഡയും മാനസിക പീഡയും സാമ്പത്തിക ക്ലേശവും അദ്ദേഹത്തെ തീവ്രമായി അലട്ടി. ഈ കാലഘട്ടത്തിൽ പ്രാണനാഥനായ ക്രിസ്തുവിനെക്കുറിച്ചുള്ള ധ്യാനത്തിൽ മുഴുകി. ഏഴു ദിവസം പൂർണ്ണമായി അദ്ദേഹം ഉപവസിച്ചു. സുവിശേഷവേലയാണ് തന്റെ ജീവിതദൗത്യമെന്ന് സാധുവിന് ബോദ്ധ്യമായി ദൈവഹിതത്തിന് പൂർണ്ണമായി വിധേയപ്പെടുവാൻ അദ്ദേഹം തീരുമാനിച്ചു. പ്രേഷിതവൃത്തിയിൽ വ്യാപൃതനായതോടുകൂടിയാണ്, കൊച്ചുകുഞ്ഞ് ഉപദേശി, 'സാധു കൊച്ചുകുഞ്ഞ്' എന്ന പേരിൽ പ്രസിദ്ധനായത്. കൊച്ചുകുഞ്ഞിന്റെ സ്കൂളിലെ പേര് എം. ഐ. വറുഗീസ് എന്നായിരുന്നു. പ്രേഷിതപ്രവർത്തനത്തിന് അദ്ദേഹം സ്വീകരിച്ച പ്രധാന മാദ്ധ്യമം പ്രസംഗവേദിയായിരുന്നു. പ്രസംഗവേദികളിൽ മാത്രം അദ്ദേഹത്തിന്റെ പ്രേഷിതപ്രവർത്തനം ഒതുങ്ങിയില്ല. ജീവിതത്തിന്റെ സമസ്തമേഖലകളെയും പ്രേഷിതമേഖലയായി കരുതി. ഉണർവുയോഗങ്ങൾ നടത്തുന്നതോടൊപ്പം സാമൂഹ്യപരിവർത്തനത്തിനായും ശ്രമിച്ചു. സ്ത്രീധനത്യാഗപ്രസ്ഥാനത്തിന് രൂപം നൽകി. അശരണരേയും ആലംബഹീനരേയും പരിരക്ഷിക്കുന്നതിന് വയോവൃദ്ധ മന്ദിരങ്ങളും അനാഥശാലകളും സ്ഥാപിച്ചു. ആത്മീയതയിൽ മുഴുകി ഭൗതികയാഥാർത്ഥ്യങ്ങളെ മറന്നില്ല.

സാധുവിന്റെ പ്രസംഗവേദി ആത്മീയ ഉണർവിന്റെ പ്രഭാവലയംകൊണ്ട് അനുഗ്രഹീതമായി. ആത്മീയ ഉണർവ് എന്നു പറയുമ്പോൾ വികാരാവേശപ്രകടനങ്ങൾ എന്ന് ധരിക്കേണ്ടതില്ല. ഉണർവിന്റെ പ്രധാന ലക്ഷണങ്ങൾ ഇവയായിരുന്നു. (1) അഗാധമായ പാപബോധം. (2) പരിശുദ്ധാത്മാവിലുള്ള സന്തോഷം. (3) രക്ഷയുടെ അനുഭവത്തിലേക്ക് വരാത്തവരെക്കുറിച്ചുള്ള മനോവേദന. (4) ശക്തിയേറിയ സാക്ഷ്യം.

അദ്ദേഹത്തിന്റെ ഗീതങ്ങൾ ഉണർവ് ഉജ്ജ്വലിപ്പിക്കുന്നതിൽ പ്രധാന പങ്ക് വഹിച്ചു. ലോകജീവിതത്തിന്റെ നിസ്സാരതയും ക്രിസ്തുവിന്റെ പുനരാഗമനത്തിലുള്ള പ്രത്യാശയുമാണ് ആ ഗീതങ്ങളിൽ നിറഞ്ഞുനിൽക്കുന്നത്.

തെക്കൻതിരുവിതാംകൂറിൽ കോളറ പടർന്നുപിടിച്ച ഘട്ടത്തിൽ (1928-ൽ) അദ്ദേഹവും അനുയായികളും നിർവഹിച്ച ജീവകാരുണ്യപ്രവർത്തനങ്ങൾ ശ്രദ്ധേയമാണ്. ഇവർ ജീവൻ തൃണവൽഗണിച്ച് രോഗികളുടെ ഭവനങ്ങളിലെത്തി അവരെ പരിചരിച്ചു. മൃതശരീരങ്ങൾ മറവുചെയ്തു. അനാഥക്കുട്ടികളെ പോററിപ്പുലർത്തി. ഭക്ഷണം വിതരണംചെയ്തു ഇടയാറന്മുള, കീഴ്വായ്പൂര്, കുറിയന്നൂർ, കലയപുരം, മാർത്താണ്ഡം എന്നിവിടങ്ങളിൽ അനാഥാലയങ്ങൾ സ്ഥാപിച്ചു ഇടയാറമുള മാർത്തോമ്മാ ഹൈസ്കൂൾ സ്ഥാപനത്തിന് മുഖ്യ പങ്കു വഹിച്ചത് സാധു കൊച്ചുകുഞ്ഞായിരുന്നു.

(ശേഷം 24-ാം പേജിൽ)

## Indian Version of the Aparthied Against Dalit Christians

(10–ാം പേജിൽനിന്നും തുടർച്ച)

the Neo-Buddhist Bill in this connection was passed.

Inspite of such good will and open assurances, Justice to SC Christians is being delayed. The confidence of even the most peace-loving Christian Community is being shaken. The leadership has been restraining the followers, especially, the Dalit Christian youth from non-violent and undemocratic means to secure justice. Any further delay would frustrate the youth and force them to turn to radical means upon which the leadership may not have any control. The Nation already troubled, cannot afford to create another troubled spot.

### 6. Appeal for Co-operation and immediate Action

In view of the continuing in human discrimation and pending grave danger, may we appeal to you to demand the Government of India to introduce the required Bill during the fourth coming winter Session of the Parliament to include Scheduled Castes converted to Christianity along-with the SCs in Hinduism, Sikhism and Bdudhism by amending Para 3 of the Constitution (Scheduled Castes) Order 1950. We shall be obliged if you could kindly send a copy of the correspondence between you and the Hon'ble Prime Minister /Union Welfare Minister to the following contact address.

Yours sincerely in search of Equal Justice,
for the National Co-ordination Committee for SC Christians and the All India United Christians Movement for Equal Rights

Contact Address:
Bro. JOSE DANIEL
President, AIUCMER,
St. Alphonsus' HS Campus,
Rashtrapathi Road,
Nalgonda - 508 001, A. P.

## പൗരസ്ത്യ ആദ്ധ്യാത്മികത: ചില സവിശേഷതകൾ

(14–ാം പേജിൽനിന്നും തുടർച്ച)

മെന്ന് പ്രത്യക്ഷത്തിൽ തോന്നുന്ന പലതിനോടും നാം എളുപ്പത്തിൽ ആകൃഷ്ടരാകുന്നത്. മനുഷ്യന്റെ നന്മയെ കാംക്ഷിച്ചുകൊണ്ടു നടത്തപ്പെടുന്ന മററു സംരംഭങ്ങളെ പൂർണ്ണമായും തിന്മയാണെന്നു വിധിച്ച് തള്ളിക്കളയണമെന്ന് എനിക്കഭിപ്രായമില്ല. എന്നാൽ അവയോടൊക്കെ പൂർണ്ണമായും ആകൃഷ്ടരാകുന്നവർ, അതിനേക്കാൾ ആദ്ധ്യാത്മികമായി തങ്ങളെ ഉയർത്തുവാൻ സാധിക്കുന്ന സഭയോട് ബന്ധപ്പെട്ട വററാത്ത ഉറവകളെ ആശ്രയിക്കാത്തതുമൂലം കാലക്രമേണ ആദ്യകാല ഉത്സാഹം തണുത്തുറഞ്ഞു കഴിയുമ്പോഴുള്ള നിർജ്ജീവാവസ്ഥയിൽ എത്തിച്ചേരാൻ സാദ്ധ്യതയുണ്ട് എന്നുള്ളത് ഓർത്തിരിക്കണം. അതിനാൽ പൗരസ്ത്യസഭകളുടെ ആത്മീക സ്രോതസ്സിൽനിന്ന് പാനം ചെയ്യുവാൻ ബോധപൂർവ്വമായ ഒരു ശ്രമം നടത്തുന്നതിന് നാം അമാന്തിച്ചുകൂടാ. ★

## കിഴക്കിന്റെ പ്രാധാന്യം

(17–ാം പേജിൽനിന്നും തുടർച്ച)

വലിയ മാർ ബസ്സേലിയോസ്, തെർത്തുല്യൻ തുടങ്ങിയ നിരവധി ആദിമസഭാ പിതാക്കന്മാരും എഴുത്തുകാരുമൊക്കെ കിഴക്കോട്ടു തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കണമെന്നു തന്നെയാണ് പഠിപ്പിച്ചത്.

### ഉപസംഹാരം

പ്രാചീന ക്രൈസ്തവസഭകളെല്ലാംതന്നെ കിഴക്കോട്ടു തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുന്ന സഭാപാരമ്പര്യം മുറുകെ പിടിക്കുന്നു. ''സകലവും ഉചിതമായും കേമമായും നടക്കട്ടെ. (1 കോരി. 14:396) എന്ന അപ്പോസ്തോലിക ഉപദേശത്തിന് വിരുദ്ധമായി ചില സംഘടനകൾ (സഭയെന്നവകാശപ്പെടുന്ന) ഈ പാരമ്പര്യത്തെ നിഷേധിക്കുന്നുണ്ട്. കിഴക്കോട്ട് തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുന്ന സഭാപാരമ്പര്യം വേദപുസ്തക സത്യങ്ങൾക്ക് അനുസൃതമാണ്.

1r Iype, Geevarghese, V. 'സത്യവിശ്വാസത്തിൽ ജീവിക്ക', മാവേലിക്കര സെൻറ്പോൾസ് മിഷൻപ്രസ്, 1990. 1st: Imp:

2. Varghes, John C. Rev. Fr. 'വിശ്വാസപാഠങ്ങൾ;' പട്ടാഴി. ക്രിസ്ത്യൻ പ്രയർ ഫെലോഷിപ്പ്, 1993.

3. Geevarghese, K. Rev. Fr. സത്യവിശ്വാസ സമർപ്പണം, അഞ്ചൽ. സെൻറ്ജോൺസ് പ്രസ് 1985.

4. 'Orthodox Youth Editorial September–October 1993

5. 'മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം' Pages 229, 230

6. വി. കുർബാനക്രമം; M- O. C. Publication, Kottayam 1989. Pages 187 & 192

## സാധു കൊച്ചുകുഞ്ഞ് ഉപദേശി

(23–ാം പേജിൽനിന്നും തുടർച്ച)

സാധു കൊച്ചുകുഞ്ഞ് ഉപദേശി പ്രസിദ്ധീകരണരംഗത്തും ശ്രദ്ധയൂന്നി. പ്രത്യാശയുടെ സന്ദേശം നൽകുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അരുമനാഥന്റെ ജയഘോഷം എഴുന്നെള്ളത്തിന് ഒരു പെറിയ ശബ്ദവാഹിനിയായിട്ടാണ് അദ്ദേഹം പ്രസിദ്ധീകരണങ്ങളെ കണ്ടത്. ആശ്വാസദൂതൻ, പ്രഭാതദൂതൻ, ക്രൈസ്തവലോകം, എന്നീ യഥാവസരപത്രികകൾ അദ്ദേഹം പ്രസിദ്ധീകരിച്ചു.

സാധു കൊച്ചുകുഞ്ഞ് ഉപദേശിയുടെ ഗ്രന്ഥങ്ങൾ 'പരമാർത്ഥ ക്രിസ്ത്യാനിത്വം' (1923), 'പരമാനന്ദ ക്രിസ്തീയ ജീവിതം' (1926), 'സ്ത്രീധനത്യാഗം' (1927), 'വ്യാപാരധർമം' (1925), 'ലോലപ്പിട്ടി ദോഷം' (1929), 'പരമാർത്ഥ ക്രിസ്ത്യാനി' (1930), 'ഭക്തിരസം' (1931), 'യഹോവാ ഭക്തന്മാർക്കുള്ള ആശ്വാസഗീതങ്ങൾ' (1939), മലങ്കരസഭയും ആത്മീയ ഉണർവും.' (1924), 'പുതിയ നിയമപ്രകാരമുള്ള ദൈവസഭ' എന്നിവയാണ്.

ജീവിതത്തെക്കുറിച്ചുള്ള കാഴ്ചപ്പാടുകളും സുവിശേഷതല്പരതയും സമൂഹത്തിൽ ആഴത്തിൽ വേരൂന്നിയിരിക്കുന്ന തിന്മക്കെതിരെയുള്ള വ്യക്തമായ നിലപാടുകളും അദ്ദേഹത്തിന്റെ കൃതികളിൽ തെളിഞ്ഞുകാണും. വേദപുസ്തകത്തിന്റെ തെളിഞ്ഞ വെളിച്ചത്തിൽ അദ്ദേഹം സകലതും വിശകലനംചെയ്തു. ക്രൈസ്തവ ദർശനത്തിന്റെ ഉറപ്പുള്ള അടിത്തറയിൽ ചുവടുറപ്പിച്ചുനിന്നുകൊണ്ട്, സാമൂഹ്യതിന്മക്കെതിരെ പോരാടിയ സുവിശേഷസേനാനിയുടെ പ്രവാചക തുല്യമായ ശബ്ദമാണ് അദ്ദേഹത്തിന്റെ കൃതികളിലൂടെ മുഴങ്ങി കേൾക്കുന്നത്.

മോക്ഷയാത്രികനായിരുന്ന സാധു, സ്ഥാപനങ്ങളിൽ കെട്ടിയുറപ്പിച്ച പ്രസ്ഥാനങ്ങളോട് തൽപരനായിരുന്നില്ലെങ്കിലും, തന്റെ ആദർശം പ്രവൃത്തിപഥത്തിലെത്തിക്കുന്നതിന്, സ്ഥാപനങ്ങളെ ഉപാധിയായി സ്വീകരിച്ചിരുന്നു. സന്യാസ ആശ്രമങ്ങളോട് സാധുവിന് സവിശേഷ ആഭിമുഖ്യം ഉണ്ടായിരുന്നു. അനാഥശാലകൾ നടത്തിയിരുന്നത് ആശ്രമങ്ങളോട് അനുബന്ധിച്ചായിരുന്നു. സാധുവിന്റെ ശിഷ്യഗണങ്ങളിൽ ധാരാളം സന്യാസിമാരും സന്യാസിനിമാരും ഉണ്ടായിരുന്നു. സാധു സ്ഥാപിച്ച ആശ്രമങ്ങൾ, ഇടയാറന്മുള ബേത്ലഹേം, കലയപുരം സീയോൻ, ഉതിമൂട് ഒലിവ്, നെല്ലിക്കൽ എബനേസർ, അയിരൂർ കർമ്മേൽ, വെണ്ണിക്കുളം താബോർ, തിരുനൽവേലി ഗലീലിയപുരം, മാർത്താണ്ഡം ബേത്ലഹേം, വെൺമണി ഗിൽഗാൽ, കുഴിക്കാല റാമോത്ത്, കവിയൂർ ഹെർമോൻ, ഉമയാറ്റുകര ഹെബ്രോൻ എന്നിവയാണ്.

സാധുവിനെ അസ്വാസ്ഥ്യങ്ങൾ കൂടെക്കൂടെ അലട്ടി. തന്റെ ചുമതലയിൽ നടന്നുവന്ന സ്ഥാപനങ്ങളെക്കുറിച്ചും തറവാട് സ്വത്തിനെക്കുറിച്ചും ക്രമീകരണ രേഖകൾ തയ്യാറാക്കിവെച്ച് 1945 നവംബർ 30–ാം തീയതി നിത്യവിശ്രമത്തിലേക്ക് പ്രവേശിച്ചു. ★




## പാവപ്പെട്ടവരെ കരുതുക

ആരുടേയും കണ്ണിൽപെടാത്ത ഇടത്തട്ടുകാരായ ഒരു കൂട്ടം മിണ്ടാപ്രാണികൾ നമ്മുടെ സമൂഹത്തിൽ ഉണ്ട്. ആരുടേയും സഹായം ചെന്നെത്താത്തവർ, ആരോടും സഹായം ചോദിക്കാത്തവർ, കരയുന്നതിന് ശക്തിയില്ലാത്തവർ, അവരെ കാണുന്നതിന്, അവരെ കാണിക്കുന്നതിന് അച്ചടിച്ച കുറിപ്പുകൾ വഴിയൊരുക്കുന്നു. ആ വഴി തേടിപ്പിടിക്കുന്നതിന് നമ്മുടെ സമൂഹത്തിന് കടമയുണ്ട് സഭാതലത്തിലും, ഇടവകതലത്തിലും 'വല്ലതുമൊക്കെ കാട്ടിക്കൂട്ടുന്ന' സന്ദർഭത്തിൽ ഇവരെക്കൂടി ഓർക്കുന്നെങ്കിൽ ഒരാശ്വാസമാണ്. അല്ലായെങ്കിൽ പത്രത്തിൽ കണ്ടു കഴിയുമ്പോൾ മാത്രമേ ചിന്തിക്കുകയൊള്ളു. അപ്പോഴും ചിന്തിക്കാത്തവരുമുണ്ട്! നമ്മൾ ധൂർത്തടിക്കുന്ന സമ്പത്തുകൾ ഇവരുടെ വഴിക്കും ഒന്ന് ഒഴുക്കിവിടുന്നതിന് ഒരെളിയശ്രമം നടത്തേണ്ടതല്ലേ?

വർഗീസ്, കിഴക്കേമുറി

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 52<br>(1 കൊരിന്ത്യർ)<br><br>വിജയിയുടെ പേരും വിലാസവും<br><br>പേര്: കെ. സി. ജോർജ്<br>വിലാസം: കൊള്ളന്നൂർ പെങ്ങാമുക്ക് P. O.<br>680 544<br><br>ഭദ്രാസനം: കുന്നംകുളം<br>രജി. നമ്പർ 1101 | പാഠം 57<br>ഫിലേമോൻ<br>പ്രവേശന ഫാറം<br><br>പേര്:<br>വിലാസം;<br>ഭദ്രാസനം:<br>രജി: നമ്പർ:<br><br>ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |
|---|---|

## പാഠം 52, 1 കൊരിന്ത്യർ

| | | |
|---|---|---|
| 1. | 1 കൊരിന്ത്യർ | 1:1 |
| 2. | ക്ലോവായുടെ ആളുകളാൽ | 1:11 |
| 3. | ദൈവദാനം അറിയുവാൻ | 2:12 |
| 4. | പ്രാകൃത മനുഷ്യൻ | 2:14 |
| 5. | തീയിൽ | 3:13 |
| 6. | തിമൊഥെയോസ് | 4:17 |
| 7. | ദുർന്നടപ്പുകാർ | 5:9 |
| 8. | ദുർന്നടപ്പുകാർ | 6:18 |
| 9. | മാതാപിതാക്കളുടെ വിശുദ്ധിയിൽ | 7:14 |
| 10. | കർത്താവിൻ ദാസനായി വിളിക്കപ്പെടുന്നവൻ | 7:22 |
| 11. | യേശുക്രിസ്തു | 8:6 |
| 12. | അങ്കം പൊരുതുന്നവർ | 9:25 |
| 13. | യഹൂദന്മാർ, യവനർ, ദൈവസഭ | 10:32 |
| 14. | ദൂതന്മാർ | 11:10 |
| 15. | പരിശുദ്ധാത്മാവുള്ളവൻ | 12:3 |
| 16. | സ്നേഹം | 13:13 |
| 17. | അന്യഭാഷയിൽ സംസാരിക്കണം | 14:4 |
| 18. | യേശുക്രിസ്തു | 15:47 |
| 19. | സ്തെഫാനൊസിന്റെകുടുംബം | 16:15 |
| 20. | ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ | 16:2 |

## പാഠം 57
## (2 തിമൊഥിയോസ്, തീത്തോസ് – ഫിലോമോൻ)

1. പൗലോസിന്റെ ആരാധനാരീതി എങ്ങനെയാണ്
2. നിർവ്യാജവിശ്വാസത്തിന്റെ ഉടമസ്ഥർ
3. 'തിമൊഥെയോസിനു കൈവപ്പു നൽകിയ ആൾ
4. സുവിശേഷത്തിന് പൗലോസ് എന്തെല്ലാമായി
5. പൗലോസ് വാഞ്ഛിപ്പോയ ആർക്കുവേണ്ടി പ്രാർത്ഥിച്ചു
6. ആദ്യം ഫലമനുഭവിക്കേണ്ടത് ആര്
7. പൗലോസ് പരാമർശിക്കുന്ന മഹാരോഗം
8. കർത്താവിന്റെ നാമം ഉച്ചരിപ്പാൻ ആരാണു യോഗ്യർ
9. ഉപദ്രവം ആർക്കാണുണ്ടാകുന്നത്
10. ബാല്യം മുതൽ തിരുവെഴുത്ത് അറിഞ്ഞു പഠിച്ചവൻ
11. പൗലോസ് ത്രോവാസിൽ വിട്ടേച്ചുപോന്ന വസ്തുക്കൾ
12. സ്വർഗ്ഗീയരാജ്യത്തിനർഹനാകാൻ എന്തു ചെയ്യണം
13. പൊതുവിശ്വാസത്തിൽ നിജപുത്രൻ
14. മൂപ്പന്റെ മക്കൾ എങ്ങനെയുള്ളവരായിരിക്കണം
15. വൃദ്ധന്മാർ എന്തിലെല്ലാം ആരോഗ്യമുള്ളവരാകേണം
16. വിരോധികളെ ലജ്ജിപ്പിക്കാനുള്ള മാർഗ്ഗം എന്ത്
17. മററുള്ളവരെ ഭയപ്പെടുത്തേണ്ട മൂന്നു സംഗതികൾ
18. വീട്ടിൽ സഭയുള്ളതായി പറയപ്പെടുന്ന ആൾ
19. പൗലോസിനു പ്രാണപ്രിയനായവൻ
20. പൗലോസ് പാർപ്പിടം ഒരുക്കുവാൻ പറഞ്ഞത് ആരോട്

പാഠം52—ൻെറ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയുത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. പാഠത്തിൽ വരുന്ന അക്ഷര തെററുകൾ ക്ഷമിക്കണം എന്നപേക്ഷിക്കുന്നു. തെററുകൾ ആവർത്തിക്കാതിരിക്കുവാൻ ശ്രമിക്കാം. പാഠത്തിൻെറ നമ്പർ തെററാതെ സൂക്ഷിക്കുക തുടർച്ചയായി ഉത്തരം അയയ്ക്കുന്നവർക്ക് എളുപ്പം ആയിരിക്കും ഉത്തരത്തോടൊപ്പം പ്രവേശനഫാറം പൂരിപ്പിച്ചയയ്ക്കുക. കുറഞ്ഞത് പേരെങ്കിലും ഉത്തരത്തോടൊപ്പം അയയ്ക്കുക. കഴിഞ്ഞ പാഠത്തിൽ 3, 4 ചോദ്യങ്ങൾ (3) ദൈവാത്മാവിനെ നൽകിയത് എന്തിന് (4) ദൈവാത്മാവിൻെറ ഉപദേശം തള്ളുന്നവൻ ആര് എന്നിവയായിരുന്നു. ശരിയായ ഉത്തരം മാസികയിലുണ്ട്. ചോദ്യംകൂടെ ശരിയാക്കുമല്ലോ പൗലോസിൻെറ ഇടയലേഖനങ്ങൾ ശ്രദ്ധിച്ചു പഠിക്കുക. ഇന്നത്തെ പല ഉപദേശങ്ങൾക്കുമുള്ള മറുപടിയും മുന്നറിയിപ്പും സൽപ്രവൃത്തികൾ ചെയ്യുവാനുള്ള ആഹ്വാനവും നിറഞ്ഞതാണല്ലോ ഈ ലേഖനങ്ങൾ. പ്രാർത്ഥനാപൂർവ്വമായ പഠനം നമ്മെയും വിശുദ്ധരും സൽപ്രവർത്തികളിൽ ഉത്സാഹികളും ആക്കും.

സഭയുടെ ശുദ്ധീകരണം കഴിഞ്ഞത് കർത്താവ് നമ്മിൽ ജനിക്കുവാനാണ്. ദിവസം വും ജനിക്കുന്നതു കൂടാതെ പ്രത്യേകമായി ക്രിസ്തുമസ്സിനായി നാം നോമ്പുനോക്കുന്നു. ക്രിസ്തു നമ്മിൽ ജനിക്കുവാനുള്ള അവസരമായി നോമ്പിനെ കരുതുക ഡിസം. 1 മുതൽ 25 വരെ. നോമ്പിൻെറ ശക്തിക്ഷയം പല മേഖലകളിലും പ്രതിഫലിപ്പിക്കുന്നു. മററു വിഭാഗങ്ങൾ നോമ്പിലൂടെ ശക്തി പ്രാപിക്കുന്നു. സഭയുടെ പരിശുദ്ധമായ പൈതൃകം കാത്തുസൂക്ഷിക്കുന്നതിൽ സഭാമക്കൾ ശ്രദ്ധിച്ചാൽ എത്ര അനുഗ്രഹകരമായിരുന്നു. ദൈവത്തിലുള്ള വിശ്വാസവും ജീവിതവിശുദ്ധിയും കൈമോശം വന്നതുപോലെ സഭയ്ക്കു പുറത്തുള്ളതിനോട് ആഗ്രഹവും അഭിനിവേശവും വർദ്ധിച്ചതുപോലെ സഭയിൽ നടക്കുന്ന സൗഖ്യദാന ശുശ്രൂഷകളെ അവഗണിക്കുവാനും പുറത്തുള്ളവയെ പരിപോഷിപ്പിക്കുവാനും വെമ്പൽ കൊള്ളുന്നു. നോമ്പാലും പ്രാർത്ഥനയാലും വേദപുസ്തക ധ്യാനാത്മക ജീവിതത്താലും സൽപ്രവർത്തികളാലും സഭയുടെ മഹത്വം വർദ്ധിപ്പിക്കാം.

ഓർത്തു പ്രാർത്ഥിക്കേണ്ട എല്ലാവരേയും പ്രത്യേകിച്ച് ബൈബിൾപഠന പദ്ധതിയിലെ അംഗങ്ങളെ ദിവസവും രാത്രി 10 മണിക്ക് ഓർത്തു പ്രാർത്ഥിക്കാം അതോടൊപ്പം രോഗികൾ, നിസ്സഹായർ, വിദ്യാർത്ഥികൾ, പ്രയാസപ്പെടുന്നവർ എല്ലാം എല്ലാം പ്രാർത്ഥനയ്ക്കായി കൂടുതൽ സമയം വിനിയോഗിക്കാം. മററുള്ളവരേയും നമ്മെയും അതു വിശുദ്ധിയിലേക്കു നയിക്കും.

പാഠം 57—ൻെറ ഉത്തരം അടുത്ത മാസം 20—നു മുമ്പായി Bible Padanam, Lesson 57 C/o Fr. M. C. Cherian, Orthodox Student Centre, Trivandrum-1 എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 52, 1 കൊരിന്ത്യർ
## ശരിയായ ഉത്തരം അയച്ചുതന്നവർ

1. കെ. സി. ജോർജ്, പെണ്ടാമുക്ക്
2. എം. സി. ജോർജ്, അന്ധേരി
3. വി. ജോർജ്, ജാംനഗർ
4. ജയാകോശി, അഹമ്മദബാദ്
5. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
6. മോളിമാത്യു, നാരങ്ങാനം
7. ലില്ലിമാത്യു, കനകപ്പലം
8. എസ്രാമിഖാ, രായഗഢ്
9. ഷൈൻമാത്യു, കുന്നംകുളം
10. ജോഷി ബിജു, മണപ്പള്ളി
11. റേച്ചൽ പാക്കോ, ആനിക്കാട്
12. അനു, ചെങ്ങന്നൂർ
13. ജസ്സിബാവൻ, ചേലക്കര
14. സിജു, തങ്കച്ചൻ, പെരുമ്പുഴ
15. വി. എം. പൗലോസ്, കാക്കവയൽ
16. കെ. സി. എലിസബേത്ത്, കൊച്ചി.
17. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
18. സാബു ജോർജ്, കടമ്മനിട്ട
19. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
20. പൊന്നമ്മ തോമസ്, അഹമ്മദബാദ്
21. സാറാമ്മ തോമസ്, മലാട്
22. സാറാമ്മ ചെറിയാൻ, മലാട്
23. A പുന്നൂസ്, വിശാഖപട്ടണം
24. കെ. എം. ചെറിയാൻ, സാഗർ
25. C S. ജോൺസൻ, പഴഞ്ഞി
26. ചേരിക്കുട്ടി ബേബി, കടലമാട്
27. സണ്ണിജോർജ്, മാലക്കര
28. കെ. എം. തോമസ്, മദ്രാസ്
29. V. I. വിൽസൺ, കുമ്പോല
30. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
31. മേരിജോർജ്, അണുശക്തിനഗർ
32. റെജി വറുഗീസ്, മൈലപ്ര
33. കോശി മത്തായി, നന്ദിനി
34. അനി കെ. ജോർജ്, കാക്കശ്ശേരി
35. ലീലാമ്മ ജേക്കബ്, പുന്നവേലി
36. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
37. പേരില്ല — പത്തനംതിട്ട

—o—




# ബൈബിൾ നാമകോശം

## വി. വേദപുസ്തകത്തിലെ നാമങ്ങളുടെ ലഘുവിശദീകരണം

[ഗ്രന്ഥകർത്താവ്: ഫാ. ഡാനിയേൽ എൻ. വറുഗീസ്

നെടുവമ്പുറം, കൈപ്പട്ടൂർ

വില രൂ. 12.50

വി. ബൈബിൾ പഠിക്കണമെങ്കിൽ ബൈബിൾ കഥാപാത്രങ്ങളെ അറിയണം. ബൈബിൾ കഥാപാത്രങ്ങളെ ലളിതഭാഷയിൽ സമഗ്രശൈലിയിൽ പരിചയപ്പെടുത്തുകയാണ്, ബൈബിൾ നാമകോശം'. ഫാദർ ഡാനിയേൽ എൻ. വറുഗീസ് മലയാളഭാഷയ്ക്കും, ബൈബിൾപഠന മേഖലയ്ക്കും നൽകിയിരിക്കുന്ന അമൂല്യ സംഭാവനകളിലൊന്നാണ്, 'ബൈബിൾ നാമകോശം'. വി. വേദപുസ്തകത്തിലെ നാമങ്ങളെക്കുറിച്ച് ലഘുവിശദീകരണമേ ഗ്രന്ഥകർത്താവ് നൽകുന്നതായി പറയുന്നുള്ളുവെങ്കിലും, അത്യാവശ്യമായ എല്ലാ വിശദീകരണങ്ങളും ഇതിൽ ലഭിക്കുന്നു.

മലയാളത്തിലെ സുപ്രധാന ബൈബിൾ പരിഭാഷകളിലെ പേരുകളുടെ പ്രത്യേകതകൾ ഉൾക്കൊണ്ടുകൊണ്ട് എല്ലാ വിഭാഗം ക്രിസ്ത്യാനികൾക്കും പ്രയോജനപ്പെടുന്ന വിധത്തിലാണ് ഈ ഗ്രന്ഥം സംവിധാനം ചെയ്തിരിക്കുന്നത്. മലങ്കരസഭാമാസികയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളവയാണ് ഈ ഗ്രന്ഥത്തിന്റെ സിംഹഭാഗവും. വായനക്കാരിൽ പലരും, ഗ്രന്ഥരൂപത്തിൽ അതു ലഭിക്കുവാൻ ആഗ്രഹിച്ചിരുന്നു. പ്രസ്തുതയാഗ്രഹവും കൂടി ഈ ഗ്രന്ഥം സഫലമാക്കിയിരിക്കുന്നു.

ബൈബിൾ, വേദശാസ്ത്രമേഖലയിൽ അഴവും പരപ്പും ആർജ്ജിച്ച പണ്ഡിതനാണ് ബഹു. ഡാനിയേൽ എൻ. വറുഗീസച്ചൻ. അദ്ദേഹത്തിന്റെ അഗാധമായ ജ്ഞാനവും, വിദേശങ്ങളിൽ വിവിധ യൂണിവേഴ്സിറ്റികളിൽ നടത്തിയ അദ്ധ്യാപനത്തിന്റെ അനുഭവവും അനേക രാജ്യങ്ങളിൽകൂടി നടത്തിയ യാത്രാപരിപാടികളും ഈ ഗ്രന്ഥത്തിന്റെ സമഗ്രതയ്ക്ക് തെളിവേകുന്നു. ഡോ. കെ. എം തരകന്റെ പ്രൗഢഗംഭീരമായ അവതാരികയും, സഭാധ്യക്ഷന്മാരുടെ ആശംസകളും ഈ ഗ്രന്ഥത്തിന്റെ ആധികാരികതയെയും സ്വീകാര്യതയെയും വെളിപ്പെടുത്തുന്നു.

ബൈബിൾ പഠിക്കുവാനാഗ്രഹിക്കുന്ന ഏതൊരു വ്യക്തിക്കും അനിവാര്യസഹായിയാണ് 'ബൈബിൾ നാമകോശം' എന്ന് നിസംശയം പറയാം. മനോഹരമായ കവർ പേജും മുദ്രണവും. മിതമായ വില. ഈ ഗ്രന്ഥം അനേകർക്ക് പ്രയോജനപ്പെടും എന്നതിൽ സംശയമില്ല.

ജെ. കെ.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി, പുത്തൻകാവ്.

# വാർത്തകളും കുറിപ്പുകളും

## മാർ തെയോഫീലോസിന് "പ്രൊ ഓറിയന്റെ" വിശിഷ്ടാംഗത്വം

ബോംബെ, അങ്കമാലി ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്താ, അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫീലോസ് തിരുമേനിക്ക് വിയന്നാ ആസ്ഥാനമായി പ്രവർത്തിക്കുന്ന 'പ്രൊ ഓറിയന്റെ' വിശിഷ്ടാംഗത്വം നൽകി ബഹുമാനിച്ചിരിക്കുന്നു. വിയന്നാ റോമൻ കത്തോലിക്കാ ആർച്ചു ഡയോസിസിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന എക്യുമെനിക്കൽ സംഘടനയാണ് 'പ്രൊ ഓറിയന്റെ' ഈ സംഘടനയുടെ ആഭിമുഖ്യത്തിലാണ് 1971 മുതൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കത്തോലിക്കാ സഭയുമായി അനൗദ്യോഗിക വേദശാസ്ത്ര ചർച്ചകൾ നടക്കുന്നത്. 'പ്രൊ ഓറിയന്റെ' കുറിയ എന്ന ഉന്നതാധികാര സമിതിയുടെ വിശിഷ്ടാംഗത്വമാണ് അഭിവന്ദ്യ തിരുമേനിക്കു സമ്മാനിക്കപ്പെട്ടിരിക്കുന്നത്.

## കോൺഗ്രിഗേഷൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ തിരുവനന്തപുരം മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ തമിഴ് നാട്ടിൽ രാജപാളയത്ത് ഒരു പ്രാർത്ഥനാഗ്രൂപ്പ് രൂപീകരിച്ചിരിക്കുന്നു. അവിടെ എല്ലാ മാസവും ആദ്യ ആഴ്ചയിൽ ആരാധനകൾ നടത്തുന്നുണ്ട്.

## കലാമൽസരങ്ങൾ

തെങ്ങേലി: തെങ്ങേലി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ മാർത്തോമ്മാ ഡൈനീഷ്യസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരാറുള്ള മാർ തോമ്മാ ദീവന്നാസ്യോസ് മെമ്മോറിയൽ അഖില മലങ്കര കലാമൽസരങ്ങൾ നവംബർ 19–ന് പള്ളിയിൽ നടത്തുന്നു. പ്രസംഗം, ഉപന്യാസം, സംഗീതം, സമൂഹഗാനം, ക്വിസ്, ചെറുകഥ, വേദവായന എന്നീ വിഭാഗങ്ങളിൽ മത്സരം നടത്തും. സബ് ജൂണിയർ, ജൂണിയർ, സീനിയർ വിഭാഗങ്ങളായി തിരിച്ചാണ് മൽസരം. മൽസരത്തിൽ പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ വികാരിമാരുടെ സാക്ഷിപത്രം സഹിതം ജോയി കെ. ജോർജ്ജ് (കൺവീനർ), ഇലഞ്ഞിമൂട്ടിൽ, തെങ്ങേലി പി. ഒ., തിരുവല്ല എന്ന വിലാസത്തിൽ നവംബർ 18–നു മുമ്പ് പേര് രജിസ്ററർ ചെയ്യണം.

## പൗരോഹിത്യ ജൂബിലി

മാരാമൺ: ഫാ. എ. വി. വറുഗീസിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി നവംബർ 19–ന് മാരാമൺ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ആചരിക്കുന്നു. വി. കുർബാനയെ തുടർന്ന് അനുമോദന സമ്മേളനം ചേരും. അഭിവന്ദ്യ തിരുമേനിമാരും വൈദികരും ഇടവക പ്രതിനിധികളും ആശംസകൾ അർപ്പിക്കും.

## കൺവൻഷൻ

കൊല്ലം, തിരുവനന്തപുരം ഭദ്രാസനങ്ങളുടെ സംയുക്താഭിമുഖ്യത്തിലുള്ള കൊട്ടാരക്കര ഓർത്തഡോക്സ് കൺവൻഷൻ ജനുവരി 23–ന് പുലമൺ ഓർത്തഡോക്സ് ക്രിസ്ത്യൻ സെന്ററിൽ നടക്കും. കൺവൻഷന്റെ വിജയകരമായ നടത്തിപ്പിലേക്ക് ഓർഗനൈസിംഗ് കമ്മററി രൂപീകരിച്ചു.

## വൃദ്ധജന സംരക്ഷണ കേന്ദ്രത്തിന് തറക്കല്ലിട്ടു

ചേപ്പാട്: ചേപ്പാട് മാർ ദീവന്നാസ്യോസ് ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ നിർമ്മിക്കുന്ന വൃദ്ധജന സംരക്ഷണ കേന്ദ്രത്തിന് കാതോലിക്കാ ബാവാ തിരുമനസുകൊണ്ട് ഒക്ടോബർ 12–ന് തറക്കല്ലിട്ടു. ശിലാസ്ഥാപന കർമ്മത്തിൽ ഇടവക മെത്രാപ്പോലീത്തായും ഫൗണ്ടേഷൻ പ്രസിഡന്റുമായ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസുകൊണ്ട് സഹകാർമ്മികത്വം വഹിച്ചു.

ചേപ്പാട്ടു മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 139–ാം ഓർമ്മപ്പെരുന്നാൾ ദിവസമായ ഒക്ടോബർ 12–ന് വി. കുർബാനാനന്തരം ആണ് കല്ലിടീൽ നടന്നത്.

കല്ലിടീൽ ചടങ്ങിനു ശേഷം ചേർന്ന ഫൗണ്ടേഷന്റെ വാർഷിക സമ്മേളനത്തിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട് ധ്യാനപ്രസംഗം നടത്തി. കെ. വി. വറുഗീസ് റിപ്പോർട്ടു വായിച്ചു. ഫാ. പി.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ലീലാമ്മ
ചെന്നീർക്കര.



ജേക്കബ്
ചെന്നീർക്കര.

ഫിലിപ്പോസ് സ്വാഗതവും, ഇ. കെ. മാത്യു കൃതജ്ഞതയും പറഞ്ഞു.

ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ നടത്തിയ ക്വിസ് പിരിവിൽ ഒന്നാം സ്ഥാനം നേടിയ ഏവൂർ സെന്റ് മേരീസ്, ഡണാപ്പടി സെന്റ് ജോർജ് എന്നീ ഇടവകകൾക്കും, വികാരിമാർക്കും പാരിതോഷികവും പ്രോൽസാഹന സമ്മാനവും നല്കി.

## അഖില മലങ്കര കലാസാഹിത്യ മത്സരങ്ങൾ

കാലംചെയ്ത മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനിയുടെ ശ്രാദ്ധപ്പെരുന്നാളിനോടനുബന്ധിച്ച് സണ്ടേസ്കൂൾ കുട്ടികൾക്കായി നടത്താറുള്ള കലാസാഹിത്യ മൽസരങ്ങൾ ഈ വർഷം 'മാർതോമ്മാ ഡയനീഷ്യസ് ഫൗണ്ടേഷന്റെ' ആഭിമുഖ്യത്തിൽ പത്തനാപുരം മൗണ്ട് താബോർ ദയറാചാപ്പലിൽവച്ച് അഖില മലങ്കരയടിസ്ഥാനത്തിൽ നടത്തുന്നു.

മൽസരത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ പേരുവിവരങ്ങൾ 20–11–94–നു മുമ്പായി രജിസ്റ്റർ ചെയ്യേണ്ടതാണ്. മത്സരത്തിന്റെ നിബന്ധനകളും പ്രവേശനഫാറവും ഫാ. ഉമ്മൻ പി. ഏബ്രഹാം, കൺവീനർ, മൗണ്ട് താബോർ ദയറാ, പത്തനാപുരം എന്ന വിലാസത്തിൽ ആവശ്യപ്പെടുക.

## ഏകദിന സമ്മേളനം

യുവജനപ്രസ്ഥാനം നിരണം ഭദ്രാസന കോൺഫറൻസ് കാർത്തികപ്പള്ളി സെ. തോമസ് പള്ളിയിൽ നടത്തി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തിരുമേനിയും ഫാ. ജോർജ് പുലിക്കോട്ടിലും ക്ലാസെടുത്തു. ഫാ. ഫീലിപ്പോസ് ചർച്ചകൾക്ക് നേതൃത്വം നൽകി. സമാപന സമ്മേളനത്തിൽ ഫാ. പി. റ്റി. ദാനിയേൽ, ഫാ. കുര്യൻ ദാനിയേൽ, ഫാ. ജോബ്സൺ കോട്ടപ്പുറം, ഫാ. പി. ഇ. ഈപ്പൻ, ഫാ. തോമസ് മാത്യു, തോമസ് നീലാർമഠം, എം. എ. ജേക്കബ് എന്നിവർ പ്രസംഗിച്ചു യൂണിററുകളിൽ നിന്നായി 200 പ്രതിനിധികൾ പങ്കെടുത്തു.

## വി. കുർബാന ഇംഗ്ലീഷിൽ

മദ്രാസ് സെ. തോമസ് കത്തീഡ്രലിൽ ഇംഗ്ലീഷിൽ ആരാധന ആരംഭിച്ചിരിക്കുന്നു. ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പ്രത്യേക കല്പനപ്രകാരം മാസത്തിന്റെ മൂന്നാം ഞായറാഴ്ചകളിൽ ഈവനിംഗ് സർവ്വീസ് കത്തീഡ്രലിൽ ആരംഭിച്ചിട്ടുണ്ട്.



ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന
Campus Cream Contest 93 അവാർഡു ജേതാക്കൾ.
യൂണിവേർസിററി മുൻ വൈസ് ചാൻസലർ ഡോ. എം. വി. പൈലിയോടൊപ്പം.

# സഭാ സേവനത്തിലൂടെ ഒരു നിക്ഷേപ പദ്ധതി

മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനത്തിൽ ഭദ്രാസനാധിപൻ അഭിവന്ദ്യ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ മാർഗ്ഗനിർദ്ദേശത്തിലും നിയന്ത്രണത്തിലും ഫരിദാബാദ് സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ചുമതലയിൽ നടത്തി വരുന്ന സെ. തോമസ് സ്കൂൾ അതിന്റെ വികസനത്തിന്റെ നിർണ്ണായകമായ ഒരു ഘട്ടത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു.

L. K. G. മുതൽ ക്ലാസ് X വരെ CBSE അഫിലിയേഷനോടുകൂടി പ്രവർത്തനം നടത്തിവരുന്ന ഈ സ്കൂൾ, വ്യവസായികമായി വളരെയധികം മുന്നേറിക്കൊണ്ടിരിക്കുന്ന ഫരിദാബാദിന്റെ ഹൃദയഭാഗത്ത് ഗവൺമെൻറിൽനിന്നും അനുവദിച്ചു കിട്ടിയ ഒന്നര ഏക്കർ സ്ഥലത്തിനുള്ളിൽ അതിമനോഹരവും, ആധുനിക സജ്ജീകരണങ്ങൾ എല്ലാം ഉൾക്കൊള്ളിച്ചുകൊണ്ടുമുള്ള 64 ക്ലാസ്സുമുറികളോട് കൂടിയതുമായ ഒരു നാലു നില കെട്ടിടത്തിന്റെ പണികൾ ധൃതഗതിയിൽ പുരോഗമിച്ചുകൊണ്ടിരിക്കയാണ്.



80 ലക്ഷം രൂപ മൊത്തനിർമ്മാണച്ചെലവ് കണക്കാക്കിയിട്ടുള്ള ഈ പദ്ധതിയുടെ ധനാഗമന മാർഗ്ഗം എന്ന നിലയിൽ 14% പലിശനിരക്കിൽ ഹ്രസ്വകാല വായ്പകൾ (Short Term Loan) സ്വീകരിക്കുന്നതാണ്.

ഏറ്റവും കുറഞ്ഞ നിക്ഷേപ കാലാവധി ഒരു വർഷം ആയിരിക്കും. അയ്യായിരം മുതൽ ഒരു ലക്ഷം രൂപവരെയുള്ള തുകകൾ നിക്ഷേപിക്കാവുന്നതാണ്. ഇപ്രകാരം ലഭ്യമാകുന്ന വായ്പകൾക്ക് ഗ്യാരണ്ടിയോടുകൂടിയ ബോണ്ടുകൾ നൽകും.

നമ്മുടെ തലസ്ഥാന നഗരിയോടു ചേർന്ന് മലങ്കരസഭയ്ക്ക് എന്നെന്നും അഭിമാനിക്കാവുന്ന വിധത്തിൽ ഉയർന്നുവരുന്ന പ. മാർത്തോമ്മാ ശ്ലീഹായുടെ ഈ പുണ്യസ്മാരക നിലയത്തിന്റെ പൂർത്തീകരണത്തിനായി, പ്രത്യേകിച്ചും ഗൾഫ് നാടുകളിലും അമേരിക്കയിലും മറ്റും സേവനം അനുഷ്ഠിക്കുന്ന സഭാസ്നേഹികളിൽനിന്നും വേണ്ടത്ര സഹകരണങ്ങൾ പ്രതീക്ഷിച്ചുകൊള്ളുന്നു.

നിക്ഷേപിക്കാൻ ഉദ്ദേശിക്കുന്ന തുകയ്ക്കുള്ളതുക Cheque/Draft, ആയി Orthodox Syrian Church Society (Regd) Faridabad - എന്ന പേരിൽ എടുത്ത്

Rev. Fr. Zachariah Panackamattom (Vicar)
St. Mary's Orthodox Church
Sector. 9, Faridabad, Hariyana
Tel. No. 0129 - 287986, മേൽവിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണ്.

N. B. കൂടുതൽ വിവരങ്ങൾക്ക് മേൽകാണിച്ചിട്ടുള്ള വിലാസത്തിൽ ബന്ധപ്പെട്ടാൽ മതിയാകും.

Fr. Zachriah Panackamattom (Chairman) | M. Daniel Panicker (Secretary) | George K. Samuel Treasurer)

# പ്രതീക്ഷ

## (പാലകുഴ. കൂത്താട്ടുകുളം)

ഭാഗ്യസ്മരണാർഹനായ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ നാമത്തിൽ വികലാംഗ സ്ത്രീകൾക്കുള്ള ഒരു ഭവനം.

- മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ കണ്ടനാട് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന പുതിയ ഒരു ജനസേവന പദ്ധതി.
- മാനസികവും ശാരീരികവുമായി വൈകല്യം സംഭവിച്ച, ജാതിമതഭേദമെന്യേയുള്ള, പെൺകുട്ടികൾക്കും സ്ത്രീകൾക്കും വേണ്ടി ഒരു ആജീവനാന്ത സംരക്ഷണകേന്ദ്രം.
- മുപ്പതുലക്ഷം രൂപ മുടക്കുള്ള ഈ കേന്ദ്രത്തിനുവേണ്ടി ഒരു ഇരുനില കെട്ടിടത്തിന്റെ നിർമ്മാണം ത്വരിതഗതിയിൽ നടക്കുന്നു.
- പ്രാഥമിക ഘട്ടത്തിൽ 20 അംഗങ്ങൾക്ക് പ്രവേശനം നല്കുവാൻ ഉദ്ദേശിക്കുന്നു.
- അഭി: തിരുമേനിയുടെ നാലാം ശ്രാദ്ധത്തോടനുബന്ധിച്ച് (19–8–1995) സ്ഥാപനം കൂദാശ ചെയ്ത് പ്രവർത്തനം ആരംഭിക്കുവാൻ ദൈവത്തിൽ പ്രത്യാശിക്കുന്നു.
- കന്യാസ്ത്രീകളുടെ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന ഈ സ്ഥാപനത്തിൽ ദൈവശുശ്രൂഷ നിർവഹിക്കുവാൻ സമർപ്പണജീവിതവും സേവനസന്നദ്ധതയുമുള്ള സ്ത്രീകളെ സ്വാഗതം ചെയ്യുന്നു.
- ഈ സ്ഥാപനത്തിലെ മുറികൾ (Rooms) പ്രിയപ്പെട്ടവരുടെ പേരിൽ സമർപ്പിക്കുവാൻ ആഗ്രഹിക്കുന്നവർ ഒരു മുറിക്ക് ഇരുപത്തയ്യായിരം രൂപ (25,000) പ്രകാരം നല്കി ഇതിന്റെ നിർമ്മാണത്തിൽ സഹായിക്കുക.
- ഒരു അന്തേവാസിയുടെ ഒരു വർഷത്തെ ചെലവിന് ആറായിരം രൂപ (6,000) വീതം നല്കി അവരെ സ്പോൺസർ ചെയ്യുവാൻ സന്മനസ്സുള്ളവർ അറിയിക്കുക.
- എല്ലാററിനുമുപരിയായി ഈ സ്ഥാപനത്തിനുവേണ്ടി നിങ്ങളുടെ പ്രാർത്ഥനയും സഹായ സഹകരണങ്ങളും അഭ്യർത്ഥിക്കുന്നു.
- നിങ്ങളുടെ സംഭാവനകൾ ചെക്കുകളായോ ഡ്രാഫ്ററുകളായോ

Pratheeksha, Joseph Mar Pachomios Memorial Home for Disabled Women"

വിലാസം: മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത
പ്രസിഡൻറ് – മാർ പക്കോമിയോസ് ചാരിററബിൾ സൊസൈററി,
മാർ പക്കോമിയോസ്മൗണ്ട്
മീംപാറ – 682 308.

## ജൂബിലി ആഘോഷിക്കുന്നു

ഹൈദ്രബാദ് സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ സിൽവർ ജൂബിലി നവംബറിൽ ആചരിക്കുന്നു. പ. കാതോലിക്കാ ബാവായും, സഖറിയാസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ, സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ, സാമൂഹ്യ രാഷ്ട്രീയ നേതാക്കന്മാർ എന്നിവർ പങ്കെടുക്കും. ജൂബിലിയോടനുബന്ധിച്ച് ഇടവക സംഗമം, യുവജനവാർഷികം, മർത്തമറിയം സമാജം ഏകദിനസമ്മേളനം എന്നിവ നടത്തും.

## മെഡിക്കൽ ക്യാമ്പ്

കുണ്ടറ: നെടുംമ്പായിക്കുളം സെ. ജോർജ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സൗജന്യ മെഡിക്കൽ ക്യാമ്പ് നടത്തി. വി. കുർബാനയ്ക്കു ശേഷം വികാരി ഫാ. കെ. കെ തോമസ് അടുതല പതാക ഉയർത്തി. തുടർന്ന് അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഡോ. എസ്. ആർ. രാജഗോപാലൻ ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ജോഷ്വാ സ്കറിയ, അഡ്വ. ഫിലിപ്പ് ജോൺ, സി. റോയി എന്നിവർ പ്രസംഗിച്ചു. ബിജു എം. പണിക്കർ സ്വാഗതവും, ഷിജു എം. ഡാനിയേൽ നന്ദിയും പറഞ്ഞു. ക്യാമ്പിൽ 400 ഓളം രോഗികളെ പരിശോധിച്ച് സൗജന്യമായി മരുന്ന് നൽകി. വിദഗ്ദ്ധ ഡോക്ടറന്മാർ ക്യാമ്പിന് നേതൃത്വം നല്കി. കുണ്ടറ റോട്ടറി ക്ളബിന്റെ സഹകരണത്തോടെയാണ് പരിപാടി നടത്തിയത്.

## നിര്യാതയായി

ചെങ്ങരൂർ കണമൂട്ടിൽ റവ. ഫാ. കെ. പി. ഈപ്പന്റെ പത്നി അന്നമ്മ ഈപ്പൻ നിര്യാതയായി. ശവസംസ്കാരം മാത്യൂസ് മാർ എപ്പിപ്പാനിയോസ്, യാക്കോബ് മാർ ഐറേനിയസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിൽ ചെങ്ങരൂർ സെ. ജോർജ് പള്ളി സെമിത്തേരിയിൽ നടത്തി. നാല്പതാം ചരമദിനം സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മികത്വത്തിൽ ആചരിച്ചു. നിരണം ഭദ്രാസന മർത്തമറിയം സമാജം വൈസ് പ്രസിഡൻറ്, പുതുശേരി വാഴൂർ ഹൈസ്ക്കൂളിൽ ഹെ

ഡ്മിസ്ട്രസ് എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്.

## കാമ്പസ് ക്രീം കൺടസ്റ്റ്

കലാലയ പ്രതിഭകളെ കണ്ടെത്താനുള്ള ഒരു സംരംഭം.

ഈ മത്സര പരിശീലന പരിപാടിക്ക് പല ഘട്ടങ്ങളുണ്ട്. ആദ്യഘട്ടം അഫിലിയേറ്റഡ് കോളേജുകളിലെയും ഹയർ സെക്കൻഡറി തലത്തിലെയും വിദ്യാർത്ഥികളെ പങ്കെടുപ്പിച്ചുകൊണ്ടുള്ള മത്സര പരീക്ഷയാണ്. തെരഞ്ഞെടുക്കപ്പെട്ട 60 കേന്ദ്രങ്ങളിൽ വച്ചായിരിക്കും പരീക്ഷ. ഇംഗ്ലീഷ് ഭാഷാ വ്യാകരണ പരിജ്ഞാനം, ഗണിത ശാസ്ത്രാഭിരുചി, പൊതുവിജ്ഞാനം, ബുദ്ധിശക്തി ഇവയെ അളക്കുവാനുള്ള പരീക്ഷയാണിത്. 120 മിനിട്ടുകൊണ്ട് ഉത്തരമെഴുതേണ്ട 240 ഒബ്ജക്ടീവ് ടൈപ്പ് ചോദ്യങ്ങളായിരിക്കും ഉണ്ടാവുക. മാനേജ്മെന്റ് സ്ഥാപനങ്ങളിൽനിന്നുള്ള വിദഗ്ദ്ധരുടെ ഒരു ടീമാണ് ഈ ചോദ്യാവലി തയ്യാറാക്കുന്നത്. ഈ പരീക്ഷയ്ക്ക് രജിസ്റ്റർ ചെയ്യുവാനുള്ള സൗകര്യം പരീക്ഷാകേന്ദ്രങ്ങളായി പ്രഖ്യാപിച്ചിരിക്കുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളിൽത്തന്നെ ഉണ്ടാകും.

മത്സര പരീക്ഷയിൽ ഉയർന്ന സ്ഥാനം നേടുന്ന 30 വിദ്യാർത്ഥികളെ തെരഞ്ഞെടുത്ത് അവർക്ക് സ്വന്തം കഴിവിനെ കണ്ടെത്തുവാനുള്ള പരിശീലനം നൽകുന്നതാണ് അടുത്ത ഘട്ടം.

പ്രതിഭാശാലികളായ വിദ്യാർത്ഥികൾക്ക് സ്വന്തം കഴിവിനെപ്പറ്റി ബോധമുണ്ടാകുവാനും ഈ ദ്വിദിന കോഴ്സ് ഉപകരിക്കും. കോഴ്സിനുശേഷം നടക്കുന്ന ഗ്രൂപ്പ് ഡിസ്കഷൻ, ഇന്റർവ്യൂ, പേഴ്സണാലിറ്റി ടെസ്റ്റ് ഇവയിലൂടെ തന്നാണ്ടത്തെ കാമ്പസ് ക്രീം കണ്ടെത്തപ്പെടുന്നു. കാമ്പസ് ക്രീം ആയി തെരഞ്ഞെടുക്കപ്പെടുന്ന വിജയികൾക്ക് 5000 രൂപയുടെ ക്യാഷ് അവാർഡും മറ്റനേകം സ്പോൺസർ പാരിതോഷികങ്ങളും നൽകുന്നതാണ്.

കോളജ് വിദ്യാർത്ഥികൾക്കും, ഹയർസെക്കൻഡറി 11, 12 ക്ലാസുകളിൽ പഠിക്കുന്നവർക്കും കോളജുകൾക്കടുത്തുള്ള സെന്ററുകളിൽ പേര് രജിസ്റ്റർ ചെയ്യാവുന്നതാണ്.

ഈ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത് ആലുവാ മാർ ഗ്രീഗോറിയോസ് സ്റ്റഡി സെന്ററിലുള്ള Career Information & Guidance Institute (CIGI) ആണ്. അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, മുൻ ഹൈക്കോടതി ജഡ്ജി ജസ്റ്റീസ് ജോൺ മാത്യു, മുൻ വൈസ്ചാൻസലർ ഡോ: എം. വി. പൈലി എന്നിവരുടെ ഒരു ജൂറി (Jury of Appeal) തർക്കവിഷയങ്ങൾക്ക് തീരുമാനം കൽപ്പിക്കും.

ഈ വർഷത്തെ Contest നവംബർ 27-ാംതീയതി വിവിധ സെന്ററുകളിൽവച്ച് നടത്തപ്പെടും.

## സെമിനാരി പാരീഷ് മിഷൻ

എന്ത്?

ഇടവകകളിൽ ആത്മീക നവോത്ഥാനം കൈവരുത്തുവാനും, വിശ്വാസ സത്യങ്ങൾ കൂടുതലായി ജനങ്ങൾക്ക് മനസിലാക്കുവാനുമായി സെമിനാരി അദ്ധ്യാപകരും, വിദ്യാർത്ഥികളും ഒരുമിച്ച് നടത്തുന്ന പ്രവർത്തനം.

എന്തെല്ലാം?

സുവിശേഷ പ്രസംഗങ്ങൾ, വേദപാഠ ക്ലാസുകൾ, സഭാ വിശ്വാസ പ്രബോധനം, കുട്ടികൾക്കായും യുവതുകൾക്കായും, മാതാപിതാക്കൾക്കായും പ്രത്യേകം ക്ലാസുകൾ. ഗാനപരിശീലനം, ഭവന സന്ദർശനം, സ്ലൈഡ് പ്രദർശനം, കൗൺസലിംഗ് മുതലായവ.

എപ്പോൾ?

ക്രിസ്തുമസ് അവധിക്കാലത്ത്.

എങ്ങനെ ക്രമീകരിക്കാം?

ഈ ക്രിസ്തുമസ് അവധിക്കാലത്ത് മിഷൻ നടത്തുവാൻ ആഗ്രഹിക്കുന്ന പള്ളികൾ താഴെ കാണുന്ന മേൽവിലാസത്തിൽ ബന്ധപ്പെടുക.

ജേക്കബ് തോമസ് കാരയ്ക്കൽ,
പാരീഷ്മിഷൻ സെക്രട്ടറി,
ഓർത്തഡോക്സ് സെമിനാരി,
പി.ബി. 98, കോട്ടയം-1—686001

## അദ്ധ്യാപക പരിശീലനവും വാർഷികവും

കൊച്ചി ഭദ്രാസനം മുളന്തുരുത്തി ഡിസ്ട്രിക്ടിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ വാർഷിക പരിശീലന ക്ലാസ് കാനായിക്കോട് സെന്റ് മേരീസ് പള്ളിയിൽ നടത്തി. സ്ലീബാദാസസമൂഹം വൈസ് പ്രസിഡന്റ് ഫാ. റ്റി. വി. പീലിപ്പോസ് കോറെപ്പിസ്കോപ്പാ പതാക ഉയർത്തി.

വാർഷിക സമ്മേളനത്തിൽ ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാസ് മാർ അന്തോനിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ചു. ഭദ്രാസന ഡയറക്ടർ ഫാ. പി. എസ്. യോഹന്നാൻ, പ്രൊഫ. ഓ. ജെ. ജേക്കബ് എന്നിവർ പ്രസംഗിച്ചു.

ഫാ. പോൾ കാരാച്ചിറ, ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ എന്നിവർ ക്ലാസുകൾ എടുത്തു. സമ്പാദ്യ വിഷയത്തിൽ വിജയിച്ച സ്കൂളുകൾക്കും കുട്ടികൾക്കും സമ്മാനം വിതരണം ചെയ്തു. മികച്ച സേവനത്തിന് എ. കെ. തോമസ്, ജോളി പി. തോമസ്, കെ. റ്റി. മത്തായി എന്നിവർക്ക് അവാർഡുകൾ നൽകി.

എം. ഐ. ജോർജ് സ്വാഗതവും, എസ്. കെ. അടൂർ കൃതജ്ഞതയും പറഞ്ഞു.

# സൺഡേസ്കൂൾ വാർത്തകൾ

1. അദ്ധ്യാപക പരിശീലന ക്യാമ്പുകൾ

ഭദ്രാസനതലത്തിലുള്ള ക്യാമ്പുകൾ പൂജയുടെ അവധിദിവസങ്ങളിൽ കൂടുതൽ വ്യാപകമായി നടത്തുവാൻ കഴിഞ്ഞു. കൊല്ലം, തുമ്പമൺ, ചെങ്ങന്നൂർ, നിരണം, കോട്ടയം, കോട്ടയംസെൻട്രൽ, കണ്ടനാട്, അങ്കമാലി എന്നീ ഭദ്രാസനങ്ങളിൽ നടന്നതായി മനസ്സിലാക്കുന്നു എല്ലായിടത്തും കേന്ദ്രതലത്തിൽ പരിശീലനം നേടിയവർ ക്ലാസുകൾക്കു നേതൃത്വം നൽകി. സണ്ടേസ്കൂൾ പഠിപ്പിക്കുന്നവർ ബോധനത്തിന്റെ സാങ്കേതികവശങ്ങളും സഭയുടെ വിശ്വാസസത്യങ്ങളും നിശ്ചയമായും അറിഞ്ഞിരിക്കേണ്ടതാണ്. പരിശീലനക്യാമ്പ് ഇനിയും നടത്താത്ത ഭദ്രാസനങ്ങൾ ഡിസംബർ അവധിക്കെങ്കിലും നടത്തുവാൻ ശ്രദ്ധിക്കണം.

2. സോണൽ യോഗങ്ങൾ:

പരീക്ഷകളെപ്പററി നിർദ്ദേശങ്ങൾ നൽകുന്നതിനും തന്നാണ്ടത്തെ പ്രവർത്തനങ്ങൾ വിലയിരുത്തുന്നതിനുമായി താഴെ കൊടുത്തിരിക്കുന്ന തീയതികളിലും സ്ഥലങ്ങളിലും സമയത്തും ഓരോ സോണൽയോഗം നടത്തുന്നതാണ്. ഭദ്രാസനഡയറക്ടർ, പ്രതിനിധികൾ, ഇൻസ്പെക്ടറന്മാർ, ഡപ്യൂട്ടി ചീഫ് സൂപ്രണ്ടന്മാർ എന്നിവർ നിശ്ചയമായും ഈ യോഗങ്ങളിൽ പങ്കെടുക്കണം. ആ അവസരത്തിൽ മത്സരപ്പരീക്ഷകൾക്കുള്ള ഹാൾടിക്കററ്, പേരു രജിസ്ററർ ചെയ്തിട്ടുള്ള കുട്ടികളുടെ ലിസ്ററ്, മത്സരപ്പരീക്ഷയുടെ ചോദ്യക്കടലാസ് എന്നിവ നൽകുന്നതായിരിക്കും.

സൗത്ത്സോൺ : ഡിസംബർ 4 ഞായർ
3:00 p. m. അടൂർ കണ്ണങ്കോടു പള്ളി

നോർത്തുസോൺ: ഡിസംബർ 11 ഞായർ
3:00 p. m. എറണാകുളം സെൻറ്മേരീസ് പള്ളി

മലബാർ സോൺ : ഡിസംബർ 10 ശനി
11:00 a. m. കോഴിക്കോട് സെൻറ്ജോർജ് കത്തീഡ്രൽ

സെൻട്രൽ സോൺ: ഡിസംബർ 18 ഞായർ
3:00 p. m. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ

3. മത്സരപ്പരീക്ഷകൾ:

1994 ഡിസംബർ 31 ശനിയാഴ്ച വിവിധ ക്ലാസ്സുകളിലെ മത്സരപ്പരീക്ഷകൾ നിർദ്ദിഷ്ടസ്ഥാനങ്ങളിൽവച്ചു നടത്തുന്നതാണ്. പരാതികൾ ഉണ്ടാകാതവണ്ണം കൃത്യമായും സത്യസന്ധമായും നടത്തുവാൻ ചുമതലപ്പെട്ടവർ ശ്രദ്ധിക്കുമല്ലോ.

4. വേദവായന കാർഡുകളും കലണ്ടറും!

സണ്ടേസ്കൂൾ സംബന്ധമായ തീയതികളും സഭാവിശേഷ ദിവസങ്ങളും രേഖപ്പെടുത്തിയിട്ടുള്ള സണ്ടേസ്കൂൾ കലണ്ടർ ഈ വർഷവും ഓരോ സണ്ടേസ്കൂളിനും സൗജന്യമായി നൽകുന്നതാണ്.

ഈ വർഷം പ്രസിദ്ധീകരിച്ചതുപോലെ കുട്ടികൾക്കു ക്രമമായി വേദപുസ്തകം വായിക്കുവാൻ സഹായിക്കുന്ന വേദവായന കാർഡ് 25 പൈസാ വിലയ്ക്ക് ലഭിക്കും. എല്ലാ കുട്ടികളും അതു വാങ്ങി ഉപയോഗപ്പെടുത്തുവാൻ അദ്ധ്യാപകരും, രക്ഷകർത്താക്കളും പ്രോത്സാഹിപ്പിക്കുമല്ലോ.

5. അടുത്തവർഷത്തെ ജീവകാരുണ്യദിനം

1995 ജനുവരി 15–ാം തീയതി ഞായറാഴ്ച ജീവകാരുണ്യദിനമായി എല്ലാ സണ്ടേസ്കൂളുകളും ആചരിക്കണം. അതെപ്രകാരം നടത്തണമെന്നുള്ള കാര്യം കഴിഞ്ഞ പ്രാവശ്യം ചൂണ്ടിക്കാണിച്ചിരുന്നതാണ്. അന്നു കുട്ടികൾ നയിക്കാനുള്ള "പ്രാർത്ഥനാക്രമം" ആവശ്യമുള്ളവർ നേരത്തെ കേന്ദ്രത്തിലേക്ക് എഴുതുക. ഈ വർഷം നാം എടുക്കുന്ന സ്തോത്രകാഴ്ച, കോഴിക്കോട് മെഡിക്കൽ കോളേജിനു സമീപം പ്രവർത്തിക്കുന്ന മാർ ഗ്രീഗോറിയോസ് ഗൈഡൻസ് സെൻററിനും, ആലുവാ കളമശ്ശേരിയിൽ മന്ദബുദ്ധികളായ കുട്ടികൾക്കുവേണ്ടി നടത്തുന്ന വിദ്യാലയങ്ങൾക്കും നൽകുന്നതായിരിക്കും. പ്രസ്തുത സ്ഥാപനങ്ങളെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ സർക്കുലറിൽകൂടി പിന്നാലെ അറിയിക്കുന്നതാണ്.

ഫാദർ ററി. ജെ. ജോഷ്വ
ഡയറക്ടർ ജനറൽ

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ഞ്ഞവളായി ഉച്ചരിച്ച വാക്കുകൾ ശ്രദ്ധിക്കുക. അതു മറുഭാഷയല്ല, ലിപികളില്ലാത്ത ഭാഷയുമല്ല. സ്പഷ്ടമായും, വ്യക്തമായും, ആർക്കും വിവേചിച്ച് അറിയുവാൻ പ്രയാസമില്ലാത്തതുമായ വാക്കുകളാണ്. (1) സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ (2) എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുവാനുള്ള മാനം എനിക്കെവിടെനിന്ന് കിട്ടി. കന്യകമറിയാമിനെ ചപ്പും, ചവറുമായി എണ്ണി, കൊടുക്കേണ്ട മാനവും, പുകഴ്ചയും നൽകാതിരുന്നാൽ അത് പരിശുദ്ധാത്മാവിനെ ദുഷിക്കുന്നതിന് തുല്യമാണ്. പരിശുദ്ധാത്മാവിനെതിരായി ദൂഷണം പറയരുത്.

മറിയാമിന്റെ വാക്കുകൾ പ്രത്യേകം ശ്രദ്ധേയമാണ്. ''എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും. എന്തെന്നാൽ ശക്തനായവൻ വലിയ കാര്യങ്ങൾ പ്രവർത്തിച്ചിരിക്കുന്നു....'' മറിയാം അഹങ്കാരമുള്ളവളായി പറഞ്ഞ വാക്കുകളല്ല ഇത്. ദൈവം നൽകിയ പുകഴ്ചയും, മാനവും നാം അംഗീകരിച്ചാൽ മതി.

## യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച

### ഡിസംബർ – 4

(ലൂക്കോ: 1.57–80)

സഖര്യാവ്–ദൈവത്തെ ഓർക്കുന്നവൻ

യൂഹാനോൻ – ദൈവത്തിന്റെ കരുണയാൽ ജനിച്ചവൻ

സഖര്യാവ് ദൈവത്തെ ഓർത്തു പ്രാർത്ഥിച്ചതുകൊണ്ടാണ് ദൈവം കരുണതോന്നി വാർദ്ധക്യത്തിൽ ഒരു മകനെ നൽകിയത്. അവൻ ദൈവപുത്രനായ യേശുക്രിസ്തുവിന്റെ മുന്നോടി ആയിത്തീർന്നു.

വഴി ഒരുക്കുന്നവൻ: — ലോകപ്രകാരം വഴി ഒരുക്കുവാനും, നിരപ്പാക്കുവാനും, യാത്രയ്ക്ക് അനുയോജ്യമാക്കിത്തീർക്കുവാനും പല ലക്ഷങ്ങൾ മുടക്കിയാൽ മതിയാകും.

യോഹന്നാന്റെ വഴിഒരുക്ക് മനുഷ്യഹൃദയങ്ങളിലാണ്. ദൈവത്തെ സ്വീകരിപ്പാൻ തക്കവണ്ണം ഒരുക്കപ്പെട്ട വയൽ ആയിരുന്നു കന്യകമറിയാം. ദീർഘകാലമായി ഇസ്രയേൽ ജാതി ആർക്കുവേണ്ടി നോക്കിപ്പാർത്തിരുന്നുവോ ആ ദാവീദ് പുത്രനാണ് യേശു എന്ന വിളംബരവും, ആ ലോകരക്ഷിതാവിനെ ഹൃദയംകൊണ്ട് അംഗീകരിച്ച്, സ്വീകരിക്കുവാനുള്ള മാനസികമായ ഒരുക്കത്തിനു വേണ്ടിയുള്ള ആഹ്വാനവുമാണ് യോഹന്നാൻ മുഴക്കിയത്. ദോഷസ്വഭാവങ്ങളിൽനിന്ന് സുകൃതങ്ങളിലേക്ക് മനംതിരിഞ്ഞ് നന്മ നിറഞ്ഞ ഫലങ്ങളാൽ നിറയുവാൻ അദ്ദേഹം ആവശ്യപ്പെടുന്നു. മാനസാന്തരഭാവങ്ങളിൽക്കൂടി ദൈവത്തെ കൂടുതലായി സ്നേഹിക്കാനും, പാപസ്വഭാവത്തെ വെറുക്കുവാനും മനുഷ്യജാതിക്ക് സാധിക്കണം. യേശുക്രിസ്തുവിനെ മനുഷ്യജാതിക്ക് ചൂണ്ടിക്കാണിപ്പാൻ യോഹന്നാൻ മാംദാനയ്ക്ക് സാധിച്ചു.

ഈ പൈതൽ എന്ത് ആകും?

ആര് ആയിത്തീരും?

സഖര്യാവ് പരിശുദ്ധാത്മാവ് നിറഞ്ഞവനായി ഉച്ചരിച്ചു. ''നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്ന് വിളിക്കപ്പെടും ''ദൈവത്തിന്റെ കരുണയാൽ നമുക്ക് ലഭിക്കുന്ന മക്കളെക്കുറിച്ചുള്ള നമ്മുടെ താല്പര്യവും എപ്രകാരമാണ്. സാമൂഹ്യജീവിതത്തിൽ ഉന്നതസ്ഥാനം ആഗ്രഹിക്കുന്നതിൽ തെററില്ല. എന്നാൽ ഈ ലോകത്തിൽ ആരായിരുന്നാലും, ദൈവതിരുസന്നിധിയിൽ അന്യൻ ആയിത്തീരരുത്. ''ഞാൻ നിന്നെ അറിയുന്നില്ല എന്ന കൈപ്പായ ശബ്ദം കേൾക്കുവാൻ ഇടയാകരുത്''. മക്കൾക്ക് ജന്മം നൽകുന്ന ദമ്പതിമാർ ദൈവത്തിനും സഭയ്ക്കും ലോകത്തിനും പ്രയോജനമുള്ള മക്കളാക്കി വളർത്തുവാനുള്ള ബാദ്ധ്യതയുംകൂടി ഏറെറടുക്കണം.

പൈതൽ വളർന്നു–ആത്മാവിൽ ബലപ്പെട്ടു

ഓരോകുഞ്ഞിന്റെയും വളർച്ചയിൽ മാതാവും പിതാവും ജാഗരൂകരാണ്. രാവും പകലും കഷ്ടപ്പെടുവാൻ സന്മനസ്സുള്ളവർ, അതിനുവേണ്ടി വിളിക്കപ്പെട്ടവർ, ശാരീരികവും ബുദ്ധിപരവുമായ വളർച്ചയിൽ നിതാന്തജാഗ്രത പുലർത്തുന്നവർ താല്പര്യവും, ആവേശവും, ആവശ്യബോധവുമുള്ളവർ, ആത്മീക വിഷയങ്ങളിൽ കുഞ്ഞ് അനുദിനം വളരുവാൻ ഉത്സാഹിക്കാറുണ്ടോ? ശ്രദ്ധിക്കാറുണ്ടോ? ആദ്ധ്യാത്മീക വളർച്ചയിൽ മാത്രം തളർന്നുപോയാൽ ദൈവസന്നിധിയിൽ എങ്ങനെ നിവർന്നു നിൽക്കും! ദൈവത്തിനു വേണ്ടിയും സമൂഹത്തിലെ തിന്മയ്ക്കെതിരായും ശബ്ദം ഉയർത്തുവാനുള്ള ശക്തി നാം പ്രാപിക്കേണ്ടിയിരിക്കുന്നു. ★

---

## പിതാക്കന്മാരുടെ ഓർമ്മ

നിരണം മെത്രാസനാധിപനായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഡിസംബർ 3–ാം തീയതി പത്തനാപുരം താബോർ ദയറായിലും, പ. ഔഗേൻ പ്രഥമൻ ബാവായുടെ ഓർമ്മ ഡിസംബർ 8–ാം തീയതി ദേവലോകം അരമനയിലും, ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ ഓർമ്മ ഡിസംബർ12-ന് പത്തനംതിട്ട ബേസിൽ അരമനയിലും, പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ ഓർമ്മ ഡിസംബർ 17-ാംതീയതി വള്ളിക്കാട്ടു ദയറായിലും ഭക്തി നിർഭരമായി ആഘോഷിക്കുന്നതാണ്.

## ഫാ. ഏബ്രഹാം ഉമ്മൻ എൻ.സി സി. സെക്രട്ടറി



നാഗപ്പൂർ: നാഷനൽ ക്രിസ്ത്യൻകൗൺസിൽ സെക്രട്ടറിമാരിൽ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിക്കുന്നതിന് ഫാ. ഏബ്രഹാം ഉമ്മൻ ഇവിടെ എത്തി ചാർജ് എടുത്തിരിക്കുന്നു.

## കോ-ഓഡിനേഷൻ കമ്മററി

കൊല്ലം ഭദ്രാസനത്തിലെ ആത്മികസംഘടനാ ഭാരവാഹികളുടെ ഒരു യോഗം 20-9-94-ൽ അഭിവന്ദ്യ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ അരമനയിൽ കൂടി. ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമായി പ്രവർത്തിക്കുവാൻ ആവശ്യമായ രൂപരേഖ (Year Plan) തയ്യാറാക്കുന്നതിലേക്കായി 'Internal Mission Board' എന്ന പേരിൽ കോ-ഓഡിനേഷൻ കമ്മററി രൂപീകരിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ് (പ്രസിഡൻറ്), ഫാ. പി. എം. ജോൺ (കൺവീനർ) ഫാ. വി. എം. ജയിംസ് (ഡയറക്ടർ) ഇവരെ കൂടാതെ ഓരോ സംഘടനയിൽ നിന്നും രണ്ടുപേരെ കമ്മററി അംഗങ്ങളായും തെരഞ്ഞെടുത്തു.

## റവ. ഡോക്ടർ കെ. എം. ജോർജ് ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ

അഖിലലോക സഭാകൗൺസിലിൻെറ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന ബോസെ എക്യുമിനിക്കൽ ഇൻസ്ററിററ്യൂട്ടിൻെറ ഡയറക്ടറായി ഏതാനും വർഷങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്ന റവ. ഡോക്ടർ കെ. എം. ജോർജ് ഓർത്തഡോക്സ് വൈദികസെമിനാരി വൈസ് പ്രിൻസിപ്പലായി നവംബർ ഒന്നുമുതൽ ചുമതല ഏററു. ഒരു തികഞ്ഞ ദൈവശാസ്ത്രജ്ഞനും ചിന്തകനുമായ ഫാ. ജോർജ് എൻ.സി സി.യുടെ ദേശീയ വിഷയങ്ങളെക്കുറിച്ചുള്ള സെക്രട്ടറിയായും ഡൽഹി ഓർത്തഡോക്സ് സെൻറർ സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പ്രശസ്തമായ അനേകം ഗ്രന്ഥങ്ങൾ ഇദ്ദേഹം രചിച്ചിട്ടുണ്ട്.

## മാർ തീമോത്തിയോസ് തിരുമേനിയുടെ 74-ാം ജന്മദിനം

ചിക്കാഗോ: ഹൃദയ ശസ്ത്രക്രിയയ്ക്കു വിധേയനായ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി 1994 ഒക്ടോബർ 29-ാം തീയതി 74-ാം വയസ്സിലേക്കു പ്രവേശിച്ചു. ജന്മദിനം പ്രമാണിച്ച് ചിക്കാഗോയിലെ സെ. തോമസ് പള്ളിയിൽ നടന്ന ശുശ്രൂഷകൾക്ക്

## നിര്യാതനായി



കുന്നംകുളം ഭദ്രാസനത്തിൽപ്പെട്ട മങ്ങാട് മാർ ഗ്രീഗോറിയോസ് പള്ളിയിടവകാംഗവും കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പിതാവുമായ കൊള്ളന്നൂർ ഇയ്യപ്പൻ അയ്പ്പു് (82 വയസ്സ്) 1994 സെപ്ററംബർ 20-ാം-ചൊവ്വാഴ്ച രാവിലെ കർത്താവിൽ നിദ്രപ്രാപിച്ചു. 21-9-'94 ബുധനാഴ്ച രാവിലെ 10 മണിക്ക് ഇടവക പള്ളിയിൽ ശവസംസ്കാരം നടത്തി.

പരിശുദ്ധ കാതോലിക്കാബാവ, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ പക്കോമിയോസ്, സക്കറിയ മാർ അന്തോനിയോസ്, ജോസഫ് മാർ കൂറിലോസ്, (തൊഴിയൂർ സഭ) എന്നീ പിതാക്കന്മാരും വന്ദ്യ റമ്പാച്ചൻമാർ, കോറെപ്പിസ്ക്കോപ്പമാർ, വൈദികർ, ശെമ്മാശ്ശൻമാർ, കന്യാസ്ത്രീകൾ, കോട്ടയം വൈദികസെമിനാരി പ്രൊഫസർമാർ, വൈദിക വിദ്യാർത്ഥികൾ എന്നിവർ മരണാനന്തര ശുശ്രൂഷയിൽ പങ്കെടുത്തു. പി. പി. കുഞ്ഞീററിയാണ് ഭാര്യ.

മാത്യൂസ് മാർ ബർന്നബാസ് തിരുമേനി നേതൃത്വം നൽകി. തുടർന്നു ചേർന്ന സമ്മേളനത്തിൽ ഇടവകയും വ്യക്തികളും തിരുമേനിക്ക് ജന്മദിനാശംസകൾ നേർന്നു. നവംബർ ആദ്യം തിരുമേനി ന്യൂയോർക്കിനു പോകും. ഡിസംബർ പകുതിയോടുകൂടെ നാട്ടിൽ എത്താമെന്നു പ്രതീക്ഷിക്കുന്നു. തിരുമേനിയുടെ ആരോഗ്യനില വളരെ തൃപ്തികരമാണ്.

## സഭാ മാനേജിംഗ് കമ്മററി

മലങ്കര ഓർത്തഡോക്സ് സഭാ അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ഒരു യോഗം 1994 ഒക്ടോബർ 13-ാംതീയതി കോട്ടയം പഴയസെമിനാരിയിൽ പ. ബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി 1993—'94-ലെ വരവുചെലവു കണക്കുകൾ ചർച്ചചെയ്ത് പാസ്സാക്കി.

പ്രാർത്ഥനായോടുകൂടി ആരംഭിച്ച യോഗത്തിൽ അദ്ധ്യക്ഷപ്രസംഗത്തെ തുടർന്ന് അംഗങ്ങൾ നേരത്തെ അയച്ചിരുന്ന ചോദ്യങ്ങൾക്കുള്ള മറുപടി സഭാസെക്രട്ടറി വിശദീകരിച്ചു.

സമുദായ വരവുചെലവുകളുടെ കണക്കുകളും പരുമല സെമിനാരിയുടെ കണക്കുകളും പരിശോധിക്കുന്നതിന് ചാർട്ടേർഡ് അക്കൗണ്ടന്റ് ശ്രീ. ഉണ്ണുണ്ണി പോളിനെ യോഗം തെരഞ്ഞെടുത്തു.

സഭയുടെ ഭാവി പ്രവർത്തനങ്ങൾ സംബന്ധിച്ച് റൂൾസ് കമ്മററി, ഫിനാൻസ് കമ്മററി, പ്ലാനിംഗ് കമ്മററി, അക്കൗണ്ട്സ് കമ്മററി, വസ്തുസംരക്ഷണ കമ്മററി, എം. ഡി. കോമ്പൗണ്ട് ഡവലപ്പ്മെന്റ് കമ്മററി എന്നിവയിലേക്ക് അംഗങ്ങളെ നിശ്ചയിച്ചു. സഭവക കോളജുകളുടെ ഗവർണിംഗ് ബോഡിയിലേക്കും പരുമല സെമിനാരി കൗൺസിലിലേക്കും ചർച്ച് അക്കൗണ്ട്സ് കമ്മററി, വികസനഫണ്ടു കമ്മററി, പാറേട്ട് ആസ്പത്രി മാനേജ്മെന്റ് കമ്മററിയിലേക്കും കോലഞ്ചേരി മെഡിക്കൽ മിഷ്യൻ ഹോസ്പിററൽ കമ്മററിയിലേക്കും മാനേജിംഗ് കമ്മററിയിൽനിന്നുള്ള അംഗങ്ങളെ തെരഞ്ഞെടുത്തു. സഭയിലെ ആർക്കിടെക്ചർ, എൻജിനിയറിംഗ് ആന്റ് ബിൽഡിംഗ് വിംഗ്, പബ്ലിക് റിലേഷൻസ് കമ്മററി, ഭവനസഹായ പദ്ധതി, സമൂഹ വിവാഹ പദ്ധതി, എന്നിവയിലേക്കുള്ള തെരഞ്ഞെടുപ്പും നടന്നു.

ഉച്ചകഴിഞ്ഞു ചേർന്ന സമ്മേളനത്തിൽവച്ച് സഭവക വസ്തുക്കളുടെ 1993—'94-ലെ വരവു ചെലവു കണക്കുകൾ പാസ്സാക്കി.

പ്രാർത്ഥനയോടുകൂടി 4.30-ന് യോഗം പര്യവസാനിച്ചു. അഭിവന്ദ്യ തിരുമേനിമാരും ബഹുഭൂരിപക്ഷം അംഗങ്ങളും കമ്മററിയിൽ സംബന്ധിച്ചു.

## തറക്കല്ലിട്ടു

പുതുക്കി പണിയുന്ന കുണ്ടറ—നെടുമ്പായിക്കുളം സെ. ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ശിലാസ്ഥാപന കർമ്മം ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനി നിർവഹിച്ചു.

## പരുമല പെരുനാൾ

### നവംബർ 1, 2 തീയതികളിൽ ആഘോഷിച്ചു

പരുമല തിരുമേനിയുടെ 92-ാം ഓർമ്മപ്പെരുനാൾ നവംബർ ഒന്നും രണ്ടും തീയതികളിൽ ഭക്തിനിർഭരമായി കൊണ്ടാടി. ഒക്ടോബർ 26-ാം തീയതി മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി പതാക ഉയർത്തിയതിനെ തുടർന്ന് എല്ലാ ദിവസവും രാവിലെ വി. മൂന്നുമ്മേൽ കുർബാനയും വൈകിട്ട് സുവിശേഷപ്രസംഗവും നടത്തപ്പെട്ടു. ഒന്നാം തീയതി രാവിലെ മുതലെ തീർത്ഥാടകരുടെ പ്രവാഹം ആരംഭിച്ചു. സന്ധ്യാനമസ്കാരമായപ്പോഴേക്കും സെമിനാരിയും പരിസരങ്ങളും മാത്രമല്ല സിമ്മനാരിയിലേക്കുള്ള റോഡുകളും ഭക്തജനങ്ങളെകൊണ്ടു നിറഞ്ഞു. സന്ധ്യാനമസ്കാരത്തിന് പ. കാതോലിക്കാബാവാ നേതൃത്വം നൽകി. രാത്രി അഖണ്ഡപ്രാർത്ഥന നടത്തപ്പെട്ടു. രാവിലെ 6.30-ന് അഭിവന്ദ്യ എപ്പിപ്പാനിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. 9 മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും അഭിവന്ദ്യ തിരുമേനിമാരുടെ സഹകരണത്തിലും വി. മൂന്നുമ്മേൽ കുർബാന നടന്നു. കുർബാനമദ്ധ്യേ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി പ. പരുമല തിരുമേനിയുടെ വിശുദ്ധ ജീവിതത്തെ അനുസ്മരിച്ചു പ്രസംഗിച്ചു.

11 മണിക്ക് പ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സമ്മേളനം നടത്തപ്പെട്ടു.

മലങ്കരസഭാ മാസികയിലെ ബൈബിൾപഠനത്തിന് സമ്മാനാർഹരായവർക്കുള്ള സമ്മാനം പ. ബാവാ വിതരണംചെയ്തു.

3 മണിക്ക് റാസയോടുകൂടി പെരുനാൾ ചടങ്ങുകൾ അവസാനിച്ചു. ഈ വർഷത്തെ പെരുനാളിൽ അഭൂതപൂർവമായ ജനക്കൂട്ടം സംബന്ധിച്ചു.

## തീർത്ഥാടനം

കേരളത്തിന്റെ തെക്കേ അററംമുതൽ വടക്ക് കണ്ണൂർവരെയുള്ള സ്ഥലങ്ങളിൽനിന്ന് അനേകായിരങ്ങൾ കാൽനടയായി കബറുങ്കൽ എത്തുകയുണ്ടായി. കണ്ണൂർനിന്ന് ഒരുസംഘം തീർത്ഥാടകർ കൊട്ടിയൂർ മാനന്തവാടി, താളൂർ, നീലഗിരി, നാടുകാണി, നിലമ്പൂർ, ഷൊർണ്ണൂർ, തൃശ്ശൂർ, അങ്കമാലി വഴി 600 കി. മീ. യാത്ര ചെയ്ത് കാൽനടയായി പരുമല കബറിങ്കൽ എത്തുകയുണ്ടായി.



## FOR FAVOURS RECEIVED



















**ഒരു വിശ്വാസി**

ചാലിശ്ശേരി

പാലക്കാട്.

Licence No. 475 11th April 1946 Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038



Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.